# മാർ തോമ്മാശ്ലീഹാ ഇന്ത്യയിൽ നടപ്പാക്കിയ ആരാധനക്രമവും അതിന്റെ വളർച്ചയും




ബിഷപ്പ് മാർ ഏ. ഡി. മററം

മാർത്തോമ്മാ വിദ്യാനികേതൻ, ചങ്ങനാശേരി

# മാർ തോമ്മാശ്ലീഹാ ഇന്ത്യയിൽ നടപ്പാക്കിയ ആരാധനക്രമവും അതിന്റെ വളർച്ചയും




ബിഷപ്പ് മാർ ഏ. ഡി. മററം

മാർത്തോമ്മാ വിദ്യാനികേതൻ
പി. ബി. നമ്പർ 20
ചങ്ങനാശേരി – 686 101

*MALAYALAM*

**Mar ThomaSliha Indiayil Nadappakiya Aradhanakramavum Athinte Valarchayum**

Author : Bishop Mar A.D. Mattam

Printed and Published by : Dr. Joseph Perumthottam
Director, Marthoma Vidyanikethan

Styled by : Homatech DTP & Software Developers
Pelliserry Publications, Kottayam- 686 001

Published on : Ist May 1996

Price: Rs. 5.00

Copies : 3000.

The Liturgy St. Thomas Introduced in India and its Development (മാർ തോമ്മാശ്ലീഹാ ഇൻഡ്യയിൽ നടപ്പാക്കിയ ആരാധനക്രമവും അതിന്റെ വളർച്ചയും) എന്ന തലക്കെട്ടിൽ 1995 ജനുവരി ലക്കം Vidyajyoti-(വിദ്യാജ്യോതി) യിൽ ഒരു ലേഖനം പ്രസിദ്ധപ്പെടുത്തിയിരുന്നു. മദർ മാർട്ടിൻ മേരി S.A.B.S. അതു മലയാളത്തിലേക്കു വിവർത്തനം ചെയ്തു ദുക്റാനയിൽ രണ്ടു ലക്കങ്ങളിലായി പ്രസിദ്ധം ചെയ്തു. പ്രസ്തുത ലേഖനം പരിഷ്കരിച്ച് പുതിയ ഒരു പരിഭാഷ ഇപ്പോൾ പ്രകാശിപ്പിക്കുകയാണ്. മദർ മാർട്ടിൻ മേരിയുടെ തർജ്ജമ ഈ പരിഭാഷ തയ്യാറാക്കുന്നതിൽ വളരെ സഹായകമായിട്ടുണ്ട് എന്നു കൃതജ്ഞതാപൂർവം പ്രസ്താവിച്ചുകൊള്ളട്ടെ.

(A.D.M)

## ഉള്ളടക്കം



# മാർ തോമാശ്ലീഹാ ഇൻഡ്യയിൽ നടപ്പാക്കിയ ആരാധനക്രമവും അതിന്റെ വളർച്ചയും

## ആമുഖം

മാർ തോമാശ്ലീഹാ ക്രി. വ. 52-മാണ്ട് ഇൻഡ്യയിൽ, കൊടുങ്ങല്ലൂരിൽ എത്തിയെന്നാണല്ലോ പാരമ്പര്യം. ശ്ലീഹാ ഇവിടെ വന്നപ്പോൾ ആചരിച്ച ആരാധനയുടെ രൂപം എന്തായിരുന്നിരിക്കണം? ആരാധന അനുഷ്ഠിക്കുന്നതിന് ആധാരമായി അദ്ദേഹത്തിന് എന്തെങ്കിലും മാർഗ്ഗരേഖ, കുറഞ്ഞപക്ഷം അവ്യക്തമായ ഒരു രൂപമെങ്കിലും ഉണ്ടായിരുന്നോ? വിശുദ്ധൻ ആരംഭത്തിൽ നടപ്പാക്കിയ ആരാധനക്രമം ആദ്ദേഹത്തിന്റെ ജീവിതകാലത്തുതന്നെ വ്യതിയാനങ്ങൾക്കും വികസനത്തിനും വിധേയമായോ? അഥവാ വിശുദ്ധന്റെ മരണശേഷം ഉടനെതന്നെ മാറ്റങ്ങൾ സംഭവിച്ചോ? അങ്ങനെ സംഭവിച്ചെങ്കിൽ ഏതുവിധത്തിലായിരിക്കാം വികസനം പ്രാപിച്ചത്? ഇവിടെ നമ്മുടെ പ്രതിപാദ്യവിഷയം ക്രിസ്തീയ ആരാധനക്രമത്തിന്റെ മർമ്മവും കേന്ദ്രവുമായ പരിശുദ്ധ കുർബാനയുടെ ക്രമമാണ്.

ഈ ലേഖനത്തിന്റെ തലക്കെട്ട് പലവിധത്തിലുള്ള പ്രതികരണങ്ങൾ ആയിരിക്കും ഉളവാക്കുക. ചിലർ കരുതിയേക്കാം, ശ്ലീഹാ നടപ്പാക്കിയ ആരാധനക്രമത്തെപ്പറ്റി യാതൊരു രേഖയും ഇല്ലാതിരിക്കെ ആ വിഷയത്തെപ്പറ്റി എന്തെങ്കിലും നിശ്ചിതമായി പറയുക അസാധ്യമാണ് എന്ന്. മറ്റു ചിലർ പറഞ്ഞേക്കാം, നമ്മുടെ കർത്താവ് അപ്പത്തിന്റെയും വീഞ്ഞിന്റെയും സാദൃശ്യത്തിൽ പരിശുദ്ധ കുർബാന സ്ഥാപിച്ചു. അതിനപ്പുറം എന്തെങ്കിലും കർമ്മക്രമം നിർദ്ദേശിച്ചിരിക്കയില്ല. തന്നിമിത്തം ഓരോ ശ്ലീഹായും മിക്കവാറും ദേശീയസാഹചര്യങ്ങൾ അനുസരിച്ച് സ്വന്തമായ രീതിയിൽ ഒരു ആരാധനക്രമം നടപ്പിലാക്കിയിരിക്കണം. ചിലരാകട്ടെ, ശ്ലീഹാ തുടങ്ങിവച്ച ആരാധനക്രമം അദ്ദേഹത്തിന്റെ കാലത്തുതന്നെ

ഹൈന്ദവസംസ്കാരത്തിനും ആചാരങ്ങൾക്കും അനുസൃതമായ വിധം വികാസം പ്രാപിച്ചുകൊണ്ടിരുന്നു എന്നു വാദിച്ചേക്കാം.

ആരാധനക്രമത്തിന്റെ സ്വഭാവവും അതിന്റെ വളർച്ചയുടെ ചരിത്രവും പരിശോധിച്ചാൽ മുൻചോദ്യങ്ങളെ സംബന്ധിച്ച് യുക്തിപൂർവകമായ ചില നിഗമനങ്ങളിൽ എത്തിച്ചേരുവാൻ സാധിക്കും. ക്രൈസ്തവ ആരാധനക്രമത്തിന്റെ ആദിമരൂപം തികച്ചും പുതുതായി നിർമ്മിക്കപ്പെട്ടതായിരുന്നില്ല. മിശിഹാ പരിശുദ്ധ കുർബാന സ്ഥാപിച്ചതുതന്നെ യഹൂദ ആരാധനക്രമത്തിന്റെ പശ്ചാത്തലത്തിലായിരുന്നു. ക്രിസ്തുവിനെയും ശ്ലീഹന്മാരെയും സംബന്ധിച്ചിടത്തോളം പഴയ നിയമഗ്രന്ഥങ്ങൾ അവർക്കും വേദപുസ്തകമായിരുന്നു. മിശിഹായുടെ ആഗമനത്തിനുള്ള ഒരുക്കമായിരുന്നു പഴയനിയമത്തിലെ മതം. ക്രിസ്തുമതത്തിന്റെ അർത്ഥം പഴയനിയമത്തെ അതു തിരസ്കരിച്ചു എന്നല്ല, അതിനെ പൂർത്തിയാക്കി എന്നാണ്. ക്രിസ്തീയ ആരാധനക്രമത്തിന് ആധാരമായിരുന്നത് യഹൂദ ആരാധനക്രമമായിരുന്നു.

## a. യഹൂദാരാധനയും ക്രിസ്തീയാരാധനയും

ലൂയിബോയർ (Louis Bouyer) രചിച്ച "യൂക്കരിസ്റ്റ്"(Eucharist) എന്ന ഗ്രന്ഥത്തിന്റെ ആരംഭത്തിൽ അദ്ദേഹം ഒരു പ്രധാന സംഗതി ചൂണ്ടിക്കാണിക്കുന്നുണ്ട്. അദ്ദേഹം പ്രസ്താവിക്കുന്നു:

> ക്രൈസ്തവ ആരാധനക്രമം മാതാവോ പിതാവോ ഇല്ലാതെ, മെൽക്കിസെദേക്കിനെപ്പോലെ, സ്വയം ജന്മമെടുത്തതാണെന്നു കരുതുന്നതും, അതിന്റെ യഥാർത്ഥത്തിലുള്ള ഉത്ഭവത്തെ നിഷേധിക്കുന്നവിധം ഇല്ലാത്ത ഏതെങ്കിലും പിതൃത്വം അതിനു കല്പിക്കുന്നതും ഒരുപോലെ ഒഴിവാക്കേണ്ടതാണ്. അല്ലാത്തപക്ഷം ആരാധനക്രമത്തെപ്പറ്റി പടുതുയർത്തുന്ന പഠനങ്ങളുടെ ഫലം ഏറെക്കുറെ പണ്ഡിതോചിതമെന്നും യുക്തിയുക്തമെന്നും തോന്നാമെങ്കിലും അടിസ്ഥാനംതൊട്ട് തെറ്റായ ആശയങ്ങളുടെ ഒരു കൂമ്പാരമായിരിക്കും. ക്രിസ്തീയാരാധനക്രമം, പ്രത്യേകിച്ചു പരിശുദ്ധ കുർബാന, ക്രിസ്തുമതം രൂപം നൽകിയിട്ടുള്ള ഏറ്റം പുതുമനിറഞ്ഞ ഒരു സൃഷ്ടിയാണെന്നതിനു സംശയമില്ല. എന്നാൽ, എത്രമാത്രം പുതിയ ഒരു സൃഷ്ടിയാണെങ്കിലും അതു തനി ഇല്ലായ്മയിൽ നിന്നെന്നവിധം രൂപം നല്കിയതായിരുന്നില്ല. മറിച്ചു ചിന്തിക്കുകയാണെങ്കിൽ അതുവഴി ആരാധനക്രമത്തെ സംബന്ധിച്ചുള്ള അജ്ഞതയ്ക്ക് നാം നമ്മെത്തന്നെ അടിമപ്പെടുത്തുകയായിരിക്കും ചെയ്യുന്നത്.[1]

ക്രൈസ്തവ ആരാധനക്രമത്തെ മനസ്സിലാക്കുന്നതിന് യഹൂദ ആരാധനക്രമത്തിന്റെ സ്വഭാവം പരിഗണിക്കുക ആവശ്യമാണ്. യഹൂദരുടെ ആരാധനക്രമം ദൈവാലയത്തിലെ ബലിസമർപ്പണം, സിനഗോഗുകളിലെ പ്രാർത്ഥനാശുശ്രൂഷകൾ, കുടുംബത്തിലെ ആരാധനക്രമം എന്നിവ ഉൾക്കൊണ്ടിരുന്നു. സിനഗോഗ് ശുശ്രൂഷ അടങ്ങിയിരുന്നതു വേദപുസ്തകത്തിൽനിന്നുള്ള ചില വായനകൾ (*മൂശയുടെ നിയമഗ്രന്ഥം, പ്രവാചകന്മാർ, ഇതരഗ്രന്ഥങ്ങൾ ഇവയിൽനിന്നും*) സങ്കീർത്തനാലാപം, ഒരു പ്രസംഗം, ഏതാനും നിശ്ചിത പ്രാർത്ഥനകൾ എന്നിവയിലാണ്. ഇതുമായി താരതമ്യപ്പെടുത്തുമ്പോൾ, ക്രിസ്തീയ ആരാധനക്രമത്തിന്റെ ആദിമരൂപത്തിന് പ്രധാനമായി രണ്ടുഘട്ടങ്ങൾ ഉണ്ടായിരുന്നു. ഒന്ന്. 'സിനാക്സിസ്' (*സമ്മേളനം എന്നർത്ഥമുള്ള ഗ്രീക്കുപദം*). രണ്ട് 'യൂക്കരിസ്റ്റ്' അഥവാ ക്രതജ്ഞത- പരിശുദ്ധ കുർബാന എന്നു കൃത്യമായി വ്യവഹരിക്കുന്ന കൂദാശഭാഗം. സിനാക്സിസും കുർബാനയും തമ്മിൽ വേർപെട്ടിരുന്നു; ഇതിൽ ഏതെങ്കിലും ഒന്നു തനിച്ചും നടത്താമായിരുന്നു. ഒരേ കുർബാനയുടെ ഭാഗങ്ങൾ എന്ന നിലയിൽ രണ്ടു ശുശ്രൂഷകളും ഒരുമിച്ചു നടത്തുക സാധാരണക്രമമായി തീർന്നത് നാലാം നൂറ്റാണ്ടിനുശേഷമാണ്.[2]



ക്രൈസ്തവസിനാക്സിസിന്റെ ആദിമരൂപരേഖ ഇപ്രകാരമായിരുന്നു;

1) പ്രാരംഭ അഭിവാദനം.
2) വേദപുസ്തകപാരായണം.
3) സങ്കീർത്തനാലാപം.
4) വീണ്ടും വേദപുസ്തകപാരായണം.
5) പ്രസംഗം
6) പ്രാർത്ഥന.

യഹൂദരുടെയും ക്രൈസ്തവരുടെയും സിനാക്സിസ് മിക്കവാറും ഒരേ രൂപത്തിലായിരുന്നു. ആദിമസഭ ഉടലെടുത്തത് ക്രിസ്തുമതത്തിലേക്കു മാനസാന്തരപ്പെട്ട യഹൂദരിൽ നിന്നാണ്. സിനഗോഗൽ ശുശ്രൂഷയിൽ അവർ തുടർന്നു കുറെക്കാലംകൂടി സംബന്ധിച്ചിരുന്നു. ക്രിസ്ത്യാനികൾ സ്വന്തമായി ആരാധന തുടങ്ങിയപ്പോൾ അവർ തങ്ങളുടെ സമൂഹത്തിലും അതേ ശുശ്രൂഷയ്ക്കു സ്ഥാനം നൽകി. പുതിയ വിശ്വാസത്തിന്റെ വെളിച്ചത്തിൽ ചില പ്രാർത്ഥനകളുടെ അർത്ഥവും പ്രയോഗവും മാറ്റിയെന്നുമാത്രം. ഗ്രിഗറി ഡിക്സ്(Gregory Dix) പ്രസ്താവിക്കുന്നതുപോലെ,

> സിനാക്സിസിന്റെ രൂപത്തെ സംബന്ധിച്ചിടത്തോളം അതു ക്രിസ്തുവിന്റെ കാലത്തെ സിനഗോഗൽ ശുശ്രൂഷയുടെ തുടർച്ച മാത്രമായിരുന്നു. ക്രിസ്തുവിന്റെ മരണത്തിനുശേഷം യഹൂദമതത്തിൽനിന്നു മാനസാന്തരപ്പെട്ട ആദിമവിശ്വാസികളുടെ സമൂഹം ഒരു ദശവത്സരത്തിനകം ക്രൈസ്തവസഭയിലേക്ക് ആ ശുശ്രൂഷക്രമം നേരിട്ടു കൊണ്ടുവന്നു.[3]

കുർബാനയെന്നു കൃത്യമായി വ്യവഹരിക്കുന്ന കൂദാശഭാഗത്തിനാകട്ടെ, അതു ആചരിക്കുന്നതിനുള്ള ക്രമത്തിന്റെ അടിസ്ഥാനപരമായ മാതൃകയും ആദിമരൂപരേഖയും മിശിഹാ ശിഷ്യന്മാരോടൊന്നിച്ച് കഴിച്ച അന്ത്യഅത്താഴമായിരുന്നു. അന്ത്യഅത്താഴം പെസഹാ ഭക്ഷണമായിരുന്നോ, അതോ ഏതെങ്കിലും ഒരു ചെറിയ സമൂഹമോ ഏതാനും സ്നേഹിതരോ ഒരുമിച്ച് നിശ്ചിത മതകർമ്മങ്ങളോടെ നടത്തുന്ന 'ചബൂറാ' (Chaburah ഹീബ്രുഭാഷയിൽ 'ചബൂർ' എന്നതിന്റെ അർത്ഥം സ്നേഹിതൻ) ഭക്ഷണമോ, അതോ കുടുംബങ്ങളിൽ കർമ്മക്രമങ്ങളോടെ നടത്തുന്ന ഭക്ഷണമോ ആയിരുന്നോ എന്നതിനെപ്പറ്റി പണ്ഡിതന്മാരുടെ ഇടയിൽ അഭിപ്രായവ്യത്യാസം ഉണ്ട്.[4]

ഏതെങ്കിലും ഒരു കാര്യം തീർച്ചയാണ്. അതു മതകർമ്മക്രമങ്ങളോടുകൂടിയ ഒരു ഭക്ഷണമായിരുന്നു. ഗ്രിഗരി ഡിക്സിന്റെ വാക്കുകളിൽ, "എങ്ങനെ ആയാലും തദവസരത്തിൽ നടന്ന ക്രമങ്ങളിൽനിന്നും ആദിമ യഹൂദക്രൈസ്തവസഭ അതിനെ പരിഗണിച്ച വിധത്തിൽനിന്നും അന്ത്യഅത്താഴം ഏതെങ്കിലും തരത്തിൽ യഹൂദമുറപ്രകാരമുള്ള മതാത്മകമായ ഒരു ഭക്ഷണമായിരുന്നു എന്നു സ്പഷ്ടമാണ്."[5]

മുകളിൽ സൂചിപ്പിച്ച മതാനുഷ്ഠാനപരമായ മൂന്നു ഭക്ഷണക്രമങ്ങളിലും പൊതുവായ ചില ഘടകങ്ങൾ ഉണ്ടായിരുന്നു. മുറയ്ക്കുള്ള ഭക്ഷണം ആരംഭിക്കുന്നതിനുമുമ്പ് ഉപഭോക്താക്കൾ വരുന്നതനുസരിച്ച് പ്രാഥമികമായി ചില ലഘുഭക്ഷണസാധനങ്ങൾ വിളമ്പുന്നതിനു പാടുണ്ടായിരുന്നു. ഈ സാധനങ്ങളുടെ മേലുള്ള ആശീർവാദപ്രാർത്ഥനകൾ ഓരോരുത്തരും തനിച്ചാണു ചൊല്ലിയിരുന്നത്. യഹൂദരുടെ ആചാരമനുസരിച്ച് യാതൊരു ഭക്ഷണസാധനവും ദൈവത്തെ വാഴ്ത്തിക്കൊണ്ടുള്ള പ്രാർത്ഥന 'ബറാകാ' (*Berakah, ഈ ഹീബ്രുപദത്തിന്റെ അർത്ഥം സ്തോത്രം, വാഴ്ത്തൽ അഥവാ കൃതജ്ഞത എന്നാണ്. ബഹുവചനം Berakoth*) കൂടാതെ ഭക്ഷിക്കുവാൻ പാടില്ലായിരുന്നു. പല സാധനങ്ങൾക്കും നിശ്ചിത സ്ത്രോത്ര പ്രാർത്ഥനകൾ ഉണ്ടായിരുന്നു. വീഞ്ഞിനോടു അനുബന്ധിച്ചുള്ള 'ബറാകാ' ഇപ്രകാരമായിരുന്നു:

കർത്താവേ, ഞങ്ങളുടെ ദൈവമേ, സർവലോക രാജാവേ, മുന്തിരിയുടെ ഫലം പുറപ്പെടുവിക്കുന്ന അങ്ങു വാഴ്ത്തപ്പെട്ടവനാകുന്നു.[6]

മുറയ്ക്കു ഭക്ഷണം ആരംഭിക്കുമ്പോൾ ഗൃഹനാഥൻ അഥവാ ഭോജനമേശയിലെ പ്രമാണി അപ്പത്തിന്മേലുള്ള ആശീർവാദം 'ബറാകാ' ചൊല്ലിയശേഷം അപ്പം മുറിച്ച് പന്തിയിലിരിക്കുന്നവർക്കു കൊടുക്കുന്നു. ബറാകാ ഈ വിധമായിരുന്നു: "*കർത്താവേ, ഞങ്ങളുടെ ദൈവമേ, പ്രപഞ്ച രാജാവേ, ഭൂമിയിൽ നിന്ന് അപ്പം പുറപ്പെടുവിക്കുന്ന അങ്ങു വാഴ്ത്തപ്പെട്ടവനാകുന്നു.*"



ഭക്ഷണത്തിനിടയിൽ വീഞ്ഞു നൽകുന്ന പക്ഷം പാനപാത്രത്തിൽ ഒഴിക്കുന്ന ഓരോ പ്രാവശ്യവും പാനം ചെയ്യുന്ന ആൾ തന്നെ ആശീർവാദവാക്യം ചൊല്ലുന്നു.

ഭക്ഷണത്തിന്റെ അവസാനം പതിവായി മൂന്നു സ്തോത്രപ്രാർത്ഥനകൾ- ഭക്ഷണാനന്തരമുള്ള കൃതജ്ഞത- (*Berakoth ha mazon - ബറാകൊത്ത് ഹ മസോൺ. Mazon-ന്റെ അർത്ഥം ഭക്ഷണം എന്ന്*) ചൊല്ലിയിരുന്നു. ഓരോ ബറാകായുടെയും ആരംഭം താഴെ ചേർക്കുന്നു.

1.കർത്താവേ, ഞങ്ങളുടെ ദൈവമേ, പ്രപഞ്ചരാജാവേ, അങ്ങു വാഴ്ത്തപ്പെട്ടവനാകുന്നു. എന്തെന്നാൽ, അങ്ങു സർവലോകത്തെയും നന്മയോടും കൃപയോടും ദയയോടും കൂടെ പരിപോഷിപ്പിക്കുന്നു. കർത്താവേ, അങ്ങു വാഴ്ത്തപ്പെട്ടവനാകുന്നു. എന്തുകൊണ്ടെന്നാൽ പ്രപഞ്ചത്തെ അങ്ങു തീറ്റിപോറ്റുന്നു.

2.കർത്താവേ, ഞങ്ങളുടെ ദൈവമേ, ഞങ്ങൾ അങ്ങേയ്ക്കു നന്ദിപറയുന്നു. എന്തെന്നാൽ ഞങ്ങൾക്ക് അവകാശമായി അങ്ങു വിസ്തൃതവും ഫലപുഷ്ടവുമായ ഒരു നാടും ഉടമ്പടിയും (**Covenant**) നിയമവും (**Law**) ജീവനും ഭക്ഷണവും പ്രദാനം ചെയ്തു.

3.കർത്താവേ, ഞങ്ങളുടെ ദൈവമേ, അങ്ങയുടെ ജനമായ ഇസ്രായേലിന്റേമേലും, അങ്ങയുടെ നഗരമായ ജറുസലേമിന്റെമേലും, അങ്ങയുടെ വാസസ്ഥലത്തിന്റെയും വിശുദ്ധ മദ്ബഹായുടെയുംമേലും, അങ്ങയുടെ മഹത്വത്തിന്റെ നിവാസസ്ഥാനമായ സീയോന്റെമേലും, അങ്ങേ നാമം വിളിച്ചപേക്ഷിക്കപ്പെടുന്ന പരിശുദ്ധവും മഹത്വപൂർണ്ണവുമായ ഭവനത്തിന്മേലും അങ്ങേ കരുണ ഉണ്ടാകുമാറാകട്ടെ. ദാവീദിന്റെ വംശത്തിന്റെ രാജ്യത്തെ ഞങ്ങളുടെ ഈ നാളുകളിൽ പുനഃസ്ഥാപിക്കുകയും ജറുസലേമിനെ അതിവേഗം നിർമ്മിക്കുകയും ചെയ്യേണമേ.[7]

യഹൂദവ്യാഖ്യാതാക്കളുടെ അഭിപ്രായത്തിൽ ഒന്നാമത്തെ ബറാകാ നമുക്കു ലഭിച്ചിട്ടുള്ള പരിപോഷണത്തിനായി സകലസൃഷ്ടികളെയും ഉൾക്കൊള്ളിച്ചുകൊണ്ട് നൽകുന്ന സ്തോത്രമാണ്. രണ്ടാമത്തെ ബറാകാ വാഗ്ദത്തനാടിന്റെ ഫലങ്ങൾക്കുവേണ്ടിയുള്ള കൃതജ്ഞതയാണ്. അതു ഇസ്രായേലുമായുള്ള ദൈവത്തിന്റെ ഉടമ്പടിയെ അനുസ്മരിപ്പിക്കുന്നു. അങ്ങനെ അതു മനുഷ്യരക്ഷാചരിത്രം മുഴുവനും ഉദ്ദേശിച്ചുള്ള കൃതജ്ഞതാപ്രകടനമായിത്തീരുന്നു. മൂന്നാമത്തെ ബറാകാ ദൈവത്തിന്റെ രക്ഷാകരകർമ്മം തുടരുന്നതിനുവേണ്ടിയുള്ള അഭ്യർത്ഥനയാണ്. അതിന്റെ പൂർത്തീകരണമാകട്ടെ മിശിഹായുടെ ആഗമനവും ദൈവരാജ്യത്തിന്റെ സ്ഥാപനവുംവഴി സാക്ഷാത്കരിക്കപ്പെടുന്നു.[8]

പാസ്കാപോലുള്ള തിരുനാളുകളിൽ മൂന്നാമത്തെ ബറാകാ വിപുലപ്പെടുത്തി പ്രത്യേക പ്രാർത്ഥനകൾ കൂട്ടിച്ചേർത്തിരുന്നു.

വിശേഷ അവസരങ്ങളിൽ, വിശിഷ്യാ ചബൂറാ ഭോജനവേളയിൽ, ആഘോഷങ്ങളുടെ മാറ്റു കൂട്ടുവാൻ ഭക്ഷണത്തിന്റെ ഒടുവിൽ കുടിക്കുന്നതിന് ഒരു പാനപാത്രം വീഞ്ഞ് പ്രത്യേകം സജ്ജമാക്കിയിരുന്നു. അവസാനത്തെ ബറാകൊത്തു (സ്തോത്രപ്രാർത്ഥനകൾ) ചൊല്ലിയിരുന്നത് ഈ പാനപാത്രവും ഉൾപ്പെടുത്തിക്കൊണ്ടാണ്. പ്രാർത്ഥനയ്ക്കുശേഷം സംഘത്തിലെ പ്രമാണി അതിൽനിന്നു പാനംചെയ്യുകയും മറ്റുള്ളവർക്കെല്ലാം കുടിക്കുവാൻ പാനപാത്രം കൈമാറുകയും ചെയ്തിരുന്നു. ആശീർവദിച്ച അഥവാ ആശീർവാദത്തിനുള്ള പാനപാത്രം (Cup of blessing) എന്നാണ് ഇതു അറിയപ്പെട്ടിരുന്നത്.[9]

ഇപ്രകാരം ബറാകൊത്തു സ്തോത്രങ്ങളോടും കർമ്മങ്ങളോടുംകൂടിയുള്ള ഭോജനത്തിന്റെ മദ്ധ്യേയാണ് മിശിഹാ പരിശുദ്ധ കുർബാന സ്ഥാപിച്ചത്. മുകളിൽ നൽകിയ വിവരണങ്ങൾ കുർബാനസ്ഥാപനത്തെപ്പറ്റി ചില വിശദാംശങ്ങൾ കൂടുതലായി ഗ്രഹിക്കുവാൻ സഹായിക്കും.

വി. ലൂക്കായുടെ സുവിശേഷത്തിൽ 22-ാം അദ്ധ്യായത്തിൽ, 17-18 വാക്യങ്ങളിൽ വീഞ്ഞു പാനം ചെയ്യുന്നതിനെ സ്പർശിച്ചു പ്രസ്താവിക്കുന്നു. അപ്പം ആശീർവദിക്കുന്നതാകട്ടെ അതിനുശേഷമാണ് (വാക്യം 28). മതാനുഷ്ഠാനപരമായ ഭോജനത്തിനു സമ്മേളിക്കുമ്പോൾ മുറയ്ക്കു ഭക്ഷണം ആരംഭിക്കുന്നതിനു മുമ്പ് വീഞ്ഞും ലഘുഭക്ഷണ പദാർത്ഥങ്ങളും വിളമ്പുന്ന പതിവുണ്ടായിരുന്നു എന്നു മുകളിൽ വിവരിച്ചുവല്ലോ. വി. ലൂക്കാ നൽകുന്ന വിവരണവും ഇതും യോജിച്ചുപോകുന്നു. തുടർന്നു അപ്പം വാഴ്ത്തി വിഭജിക്കുന്നു. ഇതു ഭോജനം മുറയ്ക്കു ആരംഭിക്കുന്ന കർമ്മത്തോട് അനുബന്ധിച്ച് കാണാവുന്നതാണ്. അതായത് ആരംഭത്തിലെ ബറാകായോടുകൂടി അപ്പം മുറിച്ച് ഓരോരുത്തർക്കും കൊടുക്കുന്നു. മിശിഹാ അതോടു കൂട്ടിച്ചേർത്ത "ഇതു നിങ്ങൾക്കായി നല്കപ്പെടുന്ന എന്റെ ശരീരമാകുന്നു" എന്ന വാക്കുകൾ, ശിഷ്യന്മാരിൽ വിസ്മയം ഉളവാക്കിയിരിക്കണം.

വി. പൗലോസ് കൊറിന്ത്യാക്കാർക്കുള്ള ഒന്നാം ലേഖനത്തിൽ വിശുദ്ധ കുർബാനയുടെ സ്ഥാപനത്തെപ്പറ്റി പരാമർശിക്കുന്നുണ്ട് (1കൊറി.11:23-25). ആദ്യം അപ്പം ആശീർവദിച്ചു വിഭജിക്കുന്നു. എന്നാൽ അത്താഴം കഴിച്ചതിനുശേഷം പാനപാത്രം എടുത്ത് "ഈ പാനപാത്രം എന്റെ രക്തം കൊണ്ടുള്ള പുതിയ ഉടമ്പടി ആകുന്നു" എന്ന് സ്ഥാപന വാക്യം ഉച്ചരിച്ചതായി രേഖപ്പെടുത്തുന്നു. രണ്ടും മൂന്നും (അവസാനത്തെ) ബറാകൊത്തിനോട് അനുബന്ധിച്ച് വീഞ്ഞ് ആശീർവദിച്ച് വിശേഷാവസരങ്ങളിൽ നൽകുന്ന പതിവും ഈ കർമ്മവുമായി യോജിക്കുന്നുണ്ട്.



തിരുനാളുകളിൽ മൂന്നാമത്തെ ബറാകായോട് ചേർത്തു പ്രത്യേക പ്രാർത്ഥനകൾ ചൊല്ലിയിരുന്നു. അതിനിടയിലായിരിക്കാം" എന്റെ ഓർമ്മക്കായി ഇതു ചെയ്യുവിൻ" എന്ന് ആജ്ഞാപിച്ചത്. ലൂയി ബോയർ ഇതേപ്പറ്റി എഴുതുന്നു:

> വി. ലൂക്കാ അന്ത്യ അത്താഴത്തെപ്പറ്റി രേഖപ്പെടുത്തുന്ന ചരിത്രത്തിന്റെ തുടക്കത്തിൽ സൂചിപ്പിക്കുന്ന കാര്യങ്ങൾ ഒന്നാമത്തെ പാനപാത്രത്തോടുകൂടി, ഭോജനത്തിനു ഒരുക്കമായുള്ള ബറാകായോടു ബന്ധപ്പെട്ടതാണ്. ശരീരത്തിന്മേൽ (മാംസത്തിന്മേൽ) ഉളള കൃതജ്ഞതാ സ്തോത്രം അപ്പം മുറിക്കുന്നതിനോടൊപ്പം പ്രാരംഭത്തിലുള്ള ബറാകായോടു ബന്ധപ്പെട്ടിരിക്കുന്നു. പുതിയ ഉടമ്പടിയുടെ രക്തത്തിന്മേലുള്ളത് രണ്ടാമത്തെയും മൂന്നാമത്തെയും (അവസാനത്തെ) ബറാകോത്തിനോടും അനുബന്ധിച്ചിരിക്കുന്നു. അവസാനമായി "അനുസ്മരണ" യെ സംബന്ധിച്ചുള്ള വാക്യം മൂന്നാമത്തെ ബറാകോയോടുകൂടി തിരുനാളുകൾക്കുള്ള അനുബന്ധത്തിന്റെ സ്ഥാനത്താണ്.[10]

മിശിഹായുടെ വാക്കുകളുടെ പൂർണ്ണമായ അർത്ഥവും അവയുടെ പ്രാധാന്യവും 'ബറാകോത്തിന്റെ' പശ്ചാത്തലത്തിൽ മാത്രമേ നമുക്കു ഗ്രഹിക്കുവാൻ സാധിക്കൂ. മറ്റു വാക്കുകളിൽ പറഞ്ഞാൽ, മിശിഹായുടെ മൊഴികൾ അവ ഉച്ചരിക്കപ്പെട്ട പശ്ചാത്തലത്തിൽനിന്ന് വേർപെടുത്തിയാൽ അന്ത്യഅത്താഴത്തിൽ അവിടുന്ന് നിർവ്വഹിച്ചത് എന്തെന്നു ശരിക്കു മനസ്സിലാക്കുവാൻ സാധിക്കയില്ല. ക്രിസ്തു ആ നിമിഷത്തിലാണ് അഭിഷിക്തനെന്ന വിധം തന്റെ കൃത്യം പൂർത്തിയാക്കിയത്. അതോടൊപ്പം അവിടുന്ന് പഴയ ഉടമ്പടി പൂർത്തിയാക്കുകയും പുതിയ ഉടമ്പടി സ്ഥാപിക്കുകയും ചെയ്തു. ഈശോയുടെ പീഡാനുഭവവും മരണവും ഉയിർപ്പും ഉൾക്കൊള്ളുന്ന പെസഹാരഹസ്യത്തിന്റെ മുൻ അവതരണമായിരുന്നു അന്ത്യഅത്താഴം. ലൂയി ബോയർ ഇപ്രകാരം എഴുതുന്നു:

> ക്രൈസ്തവരുടെ കുർബാനയ്ക്കു ആധാരമായിത്തീർന്ന ക്രിസ്തുവിന്റെ മൊഴികൾ സുവിശേഷങ്ങളിൽ നിർലീമമായി കിടക്കുന്ന സമ്പൂർണ്ണഘടനയിൽനിന്ന്, അതായത്, ആ മൊഴികൾ കൂട്ടിച്ചേർക്കപ്പെട്ട യഹൂദ ലിറ്റർജിയിൽനിന്ന്, രൂപംകൊണ്ടു. ക്രിസ്തുവിന്റെ വാക്കുകൾ അതിൽനിന്നു വേർപെടുത്തിയാൽ അവയ്ക്കു പ്രചോദനമായിരുന്ന ഇതിഹാസത്തെ മുഴുവനായി നാം തെറ്റിദ്ധരിക്കുകയായിരിക്കും ചെയ്യുക. അതുപോലെ ക്രിസ്തുവിന്റെ ആ മൊഴികൾ നിർവചിച്ചതും പൂർത്തിയാക്കിയതും എന്താണെന്നു നാം ദർശിക്കുകയില്ലെങ്കിൽ ആ വാക്കുകളുടെ അർത്ഥം നഷ്ടപ്പെടുന്ന അപകടസ്ഥിതി സംജാതമാകുന്നു.[11]

ശ്ലീഹന്മാർ പെന്തക്കുസ്താ കഴിഞ്ഞ ഉടനെ ജെറുസലേം വിട്ട് സുവിശേഷപ്രഘോഷണത്തിനായി പുറപ്പെട്ടില്ല. കുറഞ്ഞപക്ഷം ഏതാനും വർഷങ്ങളെങ്കിലും അവർ വിശുദ്ധനഗരത്തിൽ ഒരുമിച്ച് വസിച്ചു. ആ അവസരത്തിൽ അവർ ഒന്നുചേർന്നു പരിശുദ്ധ കുർബാന അർപ്പിച്ചിരി

ക്കണം. അതു മിശിഹായെ അനുകരിച്ച് 'ബറാകോത്ത്' അഥവാ പതിവുള്ള സ്തോത്രവചനങ്ങളോടെ ആയിരിക്കാനേ വഴിയുള്ളു. ലൂയി ബോയരുടെ വാക്കുകളിൽ;

> ക്രിസ്തീയ കുർബാനയ്ക്കു ആദിമകാലത്ത് ഉപയോഗിച്ചിരുന്ന പ്രാർത്ഥനക്രമങ്ങൾ, മിശിഹാ ചെയ്തതുപോലെ, യഹൂദക്രമമനുസരിച്ചുള്ള പൊതുപ്രാർത്ഥനകൾ തന്നെയായിരിക്കണം. പുതിയ ഉള്ളടക്കമനുസരിച്ച് ഏതാനും വാക്കുകൾ കൂട്ടിച്ചേർത്തു എന്നുമാത്രം. ക്രിസ്തീയ സമൂഹത്തിന് കുർബാനയുടെ മൂലരൂപം മുൻകൂട്ടി സജ്ജമാക്കപ്പെട്ടിരുന്നു.[12]

ഗ്രിഗരി ഡിക്സ് അഭിപ്രായപ്പെടുന്നു:

> പുതിയ നിയമത്തിന്റെ ആദ്യഭാഗങ്ങൾ എഴുതുന്നതിന് മുൻപ്തന്നെ, ഒരു ഇരുപതു കൊല്ലക്കാലം പരിശുദ്ധ കുർബാന ക്രിസ്റ്റുമതത്തിന്റെ ഹൃദയതലത്തിൽ വേരൂന്നിയിരുന്നു. പുതിയനിയമഗ്രന്ഥങ്ങൾ ക്രോഡീകരിച്ച് ഔദ്യോഗികമായി അംഗീകരിക്കപ്പെടുന്നതിനു മുൻപ് ഒരു നൂറ്റാണ്ടിലധികക്കാലം പരിശുദ്ധകുർബാന ശ്ലീഹന്മാരെയും രക്തസാക്ഷികളെയും, അറിയപ്പെടാത്ത ആയിരക്കണക്കിനു വിശുദ്ധരെയും പരിശീലിപ്പിക്കുകയും വിശുദ്ധീകരിക്കുകയും ചെയ്തിട്ടുണ്ട്.[13]

ആദിമക്രിസ്ത്യാനികൾക്ക് പരിശുദ്ധ കുർബാനയും 'അഗാപ്പെയും' (സ്നേഹ വിരുന്ന്) ഏകോപിച്ചുള്ള ഒരു കർമ്മമായിരുന്നു. എന്നാൽ എത്രകാലം ഈ നില തുടർന്നു എന്നു നിർണ്ണയിക്കുക വിഷമമാണ്. ക്രിസ്ത്യാനികളുടെ സംഖ്യ വർദ്ധിച്ചതോടെ രണ്ടും ഒരുമിച്ചു നടത്തുന്നതിനു പ്രായോഗിക ബുദ്ധിമുട്ടുകൾ അനുഭവപ്പെട്ടിരിക്കണം. മിക്കവാറും ഒരു നൂറ്റാണ്ടിലധികംകാലം ഇങ്ങനെ തുടർന്നിട്ടുണ്ടായിരിക്കണം. കൊറീന്ത്യാക്കാർക്കുള്ള ലേഖനത്തിൽ വിശുദ്ധ പൗലോസ് 'അഗാപ്പെ'യെപ്പറ്റി പ്രതിപാദിക്കുന്നുണ്ട്.

## b. മാർ തോമാശ്ലീഹായും ഇൻഡ്യയും

തോമാശ്ലീഹാ ഇൻഡ്യയിൽ വന്ന കാലത്ത് ദക്ഷിണേന്ത്യയിൽ അധിവസിച്ചിരുന്ന ജനങ്ങളുടെ മതപരവും വംശപരവുമായ പശ്ചാത്തലം പരിശോധിക്കുന്നത് ഇവിടെ ജന്മംകൊണ്ട സഭ ആചരിച്ചിരുന്ന ആദിമ ആരാധനക്രമത്തെ സംബന്ധിച്ച് ചില നിഗമനങ്ങളിൽ എത്തിച്ചേരുവാൻ സഹായകമാകും. ആ ജനങ്ങളിൽപ്പെട്ടവരാണല്ലോ വിശ്വാസം സ്വീകരിച്ച് ആദിമ ക്രൈസ്തവ സമൂഹങ്ങളായിത്തീർന്നത്.

മിശിഹാക്കാലം ആരംഭിക്കുന്നതിനു നൂറ്റാണ്ടുകൾ മുൻപുതന്നെ ഇന്ത്യയിൽ യഹൂദർ താമസിച്ചിരുന്ന കോളനികൾ ഉണ്ടായിരുന്നു എന്നു പൊതുവെ അംഗീകരിക്കപ്പെട്ടിട്ടുണ്ട്. അവരുടെ സാന്നിദ്ധ്യമാണ് ഇന്ത്യയിലേക്ക് വരുവാൻ തോമാശ്ലീഹായ്ക്കു വഴിയൊരുക്കിയത്. ബി. സി. ആറാം നൂറ്റാണ്ടു മുതലെങ്കിലും മുസീറിസ് (കൊടുങ്ങല്ലൂർ) പട്ടണത്തിൽ ധാരാളം യഹൂദർ അധിവസിച്ചിരുന്നു എന്നതിന് അനവധി സൂചനകളും രേഖകളുമുണ്ട്. ഒരു പാരമ്പര്യം അനുസരിച്ച് ബാബിലോൺ അടിമത്തത്തിൽനിന്ന് നെബുക്കദ്നേസർ രാജാവു (ബി. സി. 605-562) മോചിപ്പിച്ച യഹൂദരിൽ വലിയൊരു സംഖ്യ മുസീറിസിൽ വന്നു താമസമുറപ്പിച്ചു. എ.ഡി. 70-ൽ ടൈറ്റസ് വെസ്പേഷ്യൻ ചക്രവർത്തി ജറുസലേം ദേവാലയം നശിപ്പിച്ചതിനെതുടർന്ന് പതിനായിരം യഹൂദർ അഭയാർത്ഥികളായി കൊടുങ്ങല്ലൂർ എത്തി അവിടെ ഉണ്ടായിരുന്ന യഹൂദരോടൊത്ത് താമസമാക്കിയെന്നും പറയപ്പെടുന്നു.[14]



മുസീറിസ്, മുയിരിക്കോട്, കൊടുങ്ങല്ലൂർ, ക്രാംഗനൂർ എന്നീ പേരുകളിൽ അറിയപ്പെട്ടിരുന്ന സ്ഥലം മലബാർ തീരത്തെ ഏറ്റവും പ്രധാനപ്പെട്ട തുറമുഖമായിരുന്നു. റോമൻ ചരിത്രകാരനായ പ്ലീനി ഒന്നാമൻ (എ.ഡി. 29-79) പറയുന്നത് 'മുസീറിസ്' "ഇന്ത്യയിലെ ഒന്നാമത്തെ വ്യാപാരകേന്ദ്രം" ആയിരുന്നു എന്നാണ്. അദ്ദേഹം രേഖപ്പെടുത്തുന്നു: "അവിടെ കപ്പലുകൾ വന്നടുക്കുന്നത് തീരത്തുനിന്നും കുറെ അകലെയാണ്. ചെറിയ തോണിവഴിയാണ് ചരക്കുകൾ കരയ്ക്കിറക്കുന്നതും കപ്പലിൽ കയറ്റുന്നതും. ഞാൻ ഇതു എഴുതുമ്പോൾ ആ നാട്ടിൽ ഭരിക്കുന്നത് 'കോയൽബൊത്രോസ്' ആണ്."[15]

കോയൽബൊത്രോസ് എന്നതു കേരളപുത്രാ എന്നോ കേരള രാജാവ് എന്നോ മനസ്സിലാക്കാം. കുറെ കൊല്ലങ്ങൾക്കുശേഷം എ. ഡി. 2-ാം നൂറ്റാണ്ടിൽ പെരിപ്ലസ് മാരിസ് എരിത്രോയി (Periplus Maris Erythroei) എന്ന പുസ്തകത്തിൽ ഗ്രന്ഥകാരൻ പ്രസ്താവിക്കുന്നത് മുസീരിസ് വളരെ സമ്പൽസമൃദ്ധിയിൽ കഴിയുന്ന ഒരു പട്ടണമാണെന്നാണ്.

> കെപ്രൊബൊത്രാസിന്റെ ഭരണത്തിൻ കീഴിലുള്ള തുണ്ടിസ് എന്ന ഗ്രാമം തീരപ്രദേശത്തു സ്ഥിതിചെയ്യുന്ന പ്രധാനപ്പെട്ട ഒരു ഗ്രാമമാണ്. ആ പ്രദേശത്തുതന്നെയുള്ള മുസീരിസ് എന്ന പട്ടണം വളരെ ധനസമൃദ്ധിയിൽ കഴിയുന്നു. അരിയാക്കെയിൽ നിന്നുള്ള കപ്പലുകളും ഈജിപ്തിൽനിന്നുള്ള ഗ്രീക്കു കപ്പലുകളും പതിവായി അവിടെ വന്നുകൊണ്ടിരുന്നു.[16]

മാർ തോമാശ്ലീഹാ മലബാറിൽ സ്ഥാപിച്ചതായി പറയപ്പെടുന്ന ഏഴു പള്ളികളിൽ ആറും തീരദേശത്തുസ്ഥിതി ചെയ്തിരുന്ന യഹൂദ കോളനികളിലോ അവയ്ക്കു സമീപത്തോ ആണ്. അവ മുസീരിസ് (കൊടുങ്ങല്ലൂർ), പറവൂർ, പാലയൂർ, കൊല്ലം, കൊക്കമംഗലം(യഹൂദ കോള

നിയായിരുന്ന മുട്ടത്തിനു സമീപം), നിരണം(കൊല്ലത്തിനടുത്ത്) ഇവയാകുന്നു. ചായൽ(നിലയ്ക്കൽ) മാത്രമാണ് ഇവയിൽനിന്നും വ്യത്യസ്തമായിട്ടുള്ളത്. അതാകട്ടെ, കുരുമുളക്, കറുവാ, ഇഞ്ചി ഇത്യാദി ചരക്കുകളുടെ വ്യാപാരകേന്ദ്രമായിരുന്നു.

പശ്ചിമതീരത്തു പ്രധാനപ്പെട്ട രണ്ടു തുറമുഖപട്ടണങ്ങൾ കൂടിയുണ്ടായിരുന്നു: ബ്രോച്ച് *(ഗ്രീക്കുകാർ അതിനെ ബറിഗാസാ എന്നാണ് വിളിച്ചിരുന്നത്)*, കല്യാൺ (കല്ലിയേനാ) ഇവ. ഈ പട്ടണങ്ങളിലും പുരാതനകാലം മുതൽ യഹൂദർ താമസമുറപ്പിച്ചിരുന്നു.[17]

## i) തക്ഷശിലയും സമീപപ്രദേശങ്ങളും

അറമായഭാഷ സംസാരിച്ചിരുന്ന ജനങ്ങൾ *(യഹൂദരുടെ ഭാഷ അറമായ ആയിരുന്നു)* മിശിഹാക്കാലത്തിനു മുൻപുതന്നെ ഇൻഡ്യയുടെ വടക്കു പടിഞ്ഞാറുസ്ഥാനത്ത് അധിവസിച്ചിരുന്നു. ആ പ്രദേശത്തുനിന്ന് അടുത്തകാലത്തു കണ്ടുകിട്ടിയ അശോകചക്രവർത്തിയുടെ (ബി. സി. 3-ാം നൂറ്റാണ്ട്) ശിലാലിഖിതശാസനങ്ങൾ ഇതിനു തെളിവാണ്. അറമായ ഭാഷയിൽ എഴുതപ്പെട്ട അശോകന്റെ ശാസനങ്ങൾ 1914-15ൽ തക്ഷശിലയിലാണ് ആദ്യമായി കണ്ടെടുക്കുന്നത്. മറ്റൊരു അറമായ ലിഖിതം അഫ്ഗാനിസ്ഥാനിലെ ലാഗ്മാൻ' (Laghman) എന്ന സ്ഥലത്ത് 1968ൽ കണ്ടുകിട്ടി. പുതുതായി ലഭിച്ച ഈ അറമായ ലിഖിതങ്ങളെപ്പറ്റി ബി. എൻ. മുഖർജി ഇപ്രകാരം പ്രസ്താവിക്കുന്നു:

> ഇൻഡ്യൻ ഉപഭൂഖണ്ഡത്തിന്റെ വടക്കുപടിഞ്ഞാറുഭാഗത്തും അതിന്റെ അതിർത്തി പ്രദേശങ്ങളിലും അറമായ ഔദ്യോഗികഭാഷയായി അംഗീകരിക്കപ്പെട്ടിരുന്നു. അന്നത്തെ ഭരണകൂടവും അവിടെയുള്ള വിദേശികളും ഈ ഭാഷ ഉപയോഗിച്ചിരുന്നു എന്നതിനു സംശയമില്ല. അറമായ അവിടുത്തെ വിദേശികളുടെ മാതൃഭാഷയോ അവർ ദത്തെടുത്ത ഭാഷയോ ആയിരുന്നു. മൗര്യഭരണകൂടം തങ്ങളുടെ അധീനത്തിലുള്ള പ്രജകളോട് അശോകന്റെ ആശയങ്ങൾ വിനിമയം ചെയ്യുന്നതിന് കുറഞ്ഞപക്ഷം ഒരു പ്രദേശത്തെങ്കിലും, ലാഗ്മാൻ അഥവാ ലംഗാൻ **(Laghman or Langhan Valley)** താഴ്‌വരയിൽ, അറമായ ഏകഭാഷയോ പ്രധാനഭാഷയോ ആയിട്ട് ഔദ്യോഗികമായി അംഗീകരിച്ചിരുന്നു.[18]

അരിക്കമേടും തോമ്മാശ്ലീഹാ രക്തസാക്ഷിത്വം കൈവരിച്ച മൈലാപ്പൂരും(കലാമിനാ) കിഴക്കേ കടൽത്തീരത്തുള്ള വാണിജ്യകേന്ദ്രങ്ങളായിരുന്നു. അവിടെയും യഹൂദർ മിക്കവാറും താവളമാക്കിയിരുന്നിരിക്കണം.[19]

മാർ തോമാശ്ലീഹായെ ഇൻഡ്യയിലേക്ക് ആനയിച്ചത് ഇവിടെയുള്ള യഹൂദസമൂഹങ്ങൾ ആയിരുന്നു എന്നു ന്യായമായി ഊഹിക്കാം.



ശ്ലീഹാ ആദ്യം ഈ യഹൂദരുടെ ഇടയിൽ സുവിശേഷം പ്രസംഗിച്ചു എന്നും കരുതാം. അവരിൽ പലരും മിശിഹായെ തങ്ങൾ ചിരകാലം പ്രതീക്ഷിച്ചു കഴിഞ്ഞ ഈശോ(രക്ഷകൻ) ആയി അംഗീകരിച്ച് വിശ്വസിക്കുകയും ചെയ്തിരിക്കണം. ഇന്ത്യയിൽ ആദ്യമായി ക്രിസ്തുമതം സ്വീകരിച്ചവർ യഹൂദർ ആയിരുന്നുവെന്നാണ് പാരമ്പര്യവും.[20] കർത്താവിന്റെ അനുശാസനം, സ്വർഗ്ഗരാജ്യത്തെപ്പറ്റിയുള്ള സന്ദേശം ആദ്യം ചിതറിക്കിടന്നിരുന്ന, നഷ്ടപ്പെട്ട ഇസ്രായേൽക്കാരുടെ പക്കലേക്കുപോയി അവരെ അറിയിക്കണം എന്നതായിരുന്നുവല്ലോ [മത്തായി 10:8].

മേൽ വിവരിച്ച വസ്തുതകളുടെ വെളിച്ചത്തിൽ നാം താഴെ കൊടുക്കുന്ന നിഗമനങ്ങളിൽ എത്തിച്ചേരുന്നു. ശ്ലീഹന്മാർ എല്ലാവരും ആദിമക്രൈസ്തവരും ജറുസലേമിൽ ചെയ്തതുപോലെ മാർ തോമ്മാ ശ്ലീഹാ ഇന്ത്യയിൽ അധിവസിച്ചിരുന്ന യഹൂദരുടെ ഇടയിൽ സിനഗോഗ് ശുശ്രൂഷ (ആരാധനക്രമം) നിർവ്വഹിച്ചിരിക്കണം. മുകളിൽ പ്രസ്താവിച്ചിട്ടുള്ള പ്രകാരം പഴയനിയമത്തിൽ നിന്നുള്ള വായനകൾ, സങ്കീർത്തനാലാപം, പ്രഭാഷണം, ഏതാനും നിശ്ചിത പ്രാർത്ഥനകൾ ഇവയായിരുന്നു അതിന്റെ ഭാഗങ്ങൾ.

കുർബാനയെ അഥവാ "അപ്പം മുറിക്കൽ" ശുശ്രൂഷയെ സംബന്ധിച്ചിടത്തോളം അന്ത്യഅത്താഴത്തിൽ മിശിഹാ നിർവഹിച്ചത് അനുകരിച്ചും ജറുസലേമിൽ ഇതര ശ്ലീഹന്മാരോടൊപ്പം തോമ്മാശ്ലീഹായും യഹൂദരുടെ ഇടയിൽനിന്നും മാനസാന്തരപ്പെട്ട ആദ്യക്രൈസ്തവരും ഒരുമിച്ചു മിശിഹായുടെ അനുസ്മരണം ആചരിച്ചിരുന്നതുപോലെയും ആയിരിക്കണം ഇവിടെ ശ്ലീഹാ അനുഷ്ഠിച്ചിരുന്നത്; അതായത് മതക്രമങ്ങളോടുകൂടി ഭക്ഷണവേളയിൽ ചൊല്ലിയിരുന്ന ബറാകോത്ത് പ്രാർത്ഥനകൾ, സ്തോത്രങ്ങൾ. ഉച്ചരിക്കുകയും കർത്താവിന്റെ അന്ത്യഅത്താഴത്തെ അനുകരിക്കുകയും ചെയ്തിരിക്കണം.

ഇന്ത്യയിൽ ക്രിസ്തുമതം സ്വീകരിച്ച യഹൂദർ തങ്ങളുടെ സംസാരഭാഷയായി ഉപയോഗിച്ചിരുന്നത് അറമായ ആയിരിക്കാനേ തരമുള്ളു. അവരുടെ കൈവശം പഴയനിയമഗ്രന്ഥം ഉണ്ടാകാതെ വരികയില്ല. ചില ഭാഗങ്ങൾ അറമായ ഭാഷയിലും മറ്റു ഭാഗങ്ങൾ ഹീബ്രുവിലും ആയിരുന്ന ഈ പഴയനിയമ പുസ്തകത്തെ തോമ്മാശ്ലീഹാ ഉപയോഗിച്ചിരിക്കണം. മിശിഹായുടെ കാലത്തു അറമായ അഥവാ സുറിയാനിയായിരുന്നു പലസ്തീനായിൽ ഉപയോഗത്തിലിരുന്ന സാധാരണഭാഷ. ആ പ്രദേശത്തുനിന്നു ഇൻഡ്യയിലേക്കുവന്ന യഹൂദർ ആ ഭാഷതന്നെയായിരിക്കണമല്ലോ ഇവിടെയും സംസാരിച്ചിരുന്നത്. ലത്തീൻ ബൈബിൾ സഹായി (Latin Handbook of the Bible) എന്ന ഗ്രന്ഥത്തിൽ ഇപ്രകാരം പ്രസ്താവിക്കുന്നു:

അറമായഭാഷ ഹീബ്രുവിനോടു വളരെ ബന്ധപ്പെട്ട ഭാഷയാണ്. സെനാക്കെറിബിന്റെ കാലത്തു ( 705-681ബി. സി.) നയതന്ത്രവൃത്തങ്ങളിൽ ഉപയോഗിച്ചിരുന്ന ഈ ഭാഷ 550 ബി. സി. യോടുകൂടി പേർഷ്യൻ സാമ്രാജ്യത്തിലെ ഔദ്യോഗികഭാഷയായിത്തീർന്നു. ദാനിയേലിന്റെ പുസ്തകത്തിന്റെ ചില ഭാഗങ്ങൾ അറമായ ഭാഷയിലാണ് എഴുതപ്പെട്ടിട്ടുള്ളത്. പുതിയനിയമ കാലത്തു എബ്രായഭാഷയെ അപേക്ഷിച്ച് അറമായ ആയിരുന്നു പലസ്തീനായിൽ സാധാരണ ഉപയോഗത്തിലിരുന്ന ഭാഷ. സിറിയായിലുള്ള മല്ലൂലഗ്രാമത്തിൽ ഇന്നും ജനങ്ങൾ ആ ഭാഷ സംസാരിക്കുന്നു.[21]

കൊച്ചിയിൽ അവശേഷിച്ചിരുന്ന വെളുത്ത യഹൂദർ(White Jews) ഇക്കാലംവരെ അറമായ സംസാരിച്ചിരുന്നുവെന്ന് പ്ലാസിഡച്ചൻ പ്രസ്താവിക്കുന്നുണ്ട്. അദ്ദേഹം എഴുതുന്നു:

ഈ വെളുത്ത യഹൂദർ അവകാശപ്പെടുന്നത് തങ്ങൾ വളരെക്കാലം മുമ്പ്, മിക്കവാറും ക്രിസ്തുമതത്തിന്റെ ആവിർഭാവത്തിനു മുൻപുതന്നെ, മലബാറിൽ കുടിയേറി പാർത്തവരുടെ പിൻഗാമികളാണെന്നാണ്. ഏതാണ്ട് 1945-ൽ ഞാൻ (Napthali Robi) നപ്താലി റോബി എന്നു പേരായ ഒരു വെളുത്ത യഹൂദനുമായി സൗഹൃദം സ്ഥാപിക്കുവാൻ ഇടയായി. അയാൾ 80-ൽ അധികം വയസ്സുള്ള ആളായിരുന്നു. അയാൾക്ക് ഇംഗ്ലീഷ്, പഴയ വട്ടെഴുത്തു മലയാളം, അറമായ, ഹീബ്രു എന്നീ ഭാഷകൾ വശമായിരുന്നു. ഞാൻ പലപ്പോഴും അയാളെ സന്ദർശിച്ചിരുന്നു. തന്റെ ചെറുപ്പകാലത്തു എല്ലാ യഹൂദകുട്ടികളെയും പുരാതന ആചാരമനുസരിച്ച് അറമായ, എബ്രായഭാഷകൾ പഠിപ്പിച്ചിരുന്നുവെന്ന് അയാൾ ഒരവസരത്തിൽ പറയുകയുണ്ടായി.[22]

മാർത്തോമ്മാനസ്രാണി ക്രിസ്ത്യാനികളുടെ പേരിൽ ആ സമൂഹത്തിന്റെ ചില നേതാക്കന്മാർ 1578-ൽ 13-ാം ഗ്രിഗോറിയോസ് മാർപാപ്പായ്ക്ക് അയച്ച കത്തിൽ പ്രതിധ്വനിക്കുന്നത് അവരുടെയിടയിൽ ഉണ്ടായിരുന്ന പരമ്പരാഗതമായ വിശ്വാസമാണ്. പ്രസ്തുത കത്തിൽ അവർ എഴുതുന്നു; "ഞങ്ങളുടെ നാഥനായ മാർത്തോമ്മായിൽ നിന്നു ഞങ്ങൾക്കു ലഭിച്ച സുറിയാനി അഥവാ കൽദായ ഭാഷയിലാണ് ഞങ്ങളുടെ എല്ലാ പ്രാർത്ഥനകളും. ഞങ്ങളും ഞങ്ങളുടെ പൂർവ്വികന്മാരും ഈ ഭാഷ പഠിച്ചിട്ടുള്ളവരാണ്."[23]

## ii). യഹൂദേതര ജനങ്ങളിൽനിന്ന് ക്രിസ്തുമതം സ്വീകരിച്ചവർ

ശ്ലീഹായുടെ കാലത്തു ദക്ഷിണേന്ത്യയിൽ തമിഴകത്തു വസിച്ചിരുന്നവർ അധികവും ദ്രാവിഡവംശജരായിരുന്നു. അവർക്കു പാരമ്പര്യം അനുസരിച്ചുള്ള മതവിശ്വാസവും മതാനുഷ്ഠാനങ്ങളും പൂജകളും ബലികളും ആഘോഷങ്ങളും ഉണ്ടായിരുന്നു. അവരുടെ ദ്രാവിഡമതം ഒരു സിദ്ധാന്തസംഹിതയോടുകൂടിയതായിരുന്നില്ല. അവരിൽ അനേകർ ബുദ്ധമതവും ജൈനമതവും സ്വീകരിച്ചിരുന്നു.[24] എന്നാൽ അവർക്കെല്ലാം പൊതുവായ ഒരു ദ്രാവിഡഭാഷയും ഒരു സംസ്കാരവും ഉണ്ടായിരുന്നു. ആ പൊതുഭാഷയാകട്ടെ ചെന്തമിഴായിരുന്നു.



ആര്യന്മാർ ദക്ഷിണേന്ത്യയിൽ വൻതോതിൽ അധിവാസമുറപ്പിച്ചത് എ. ഡി. 8-ാം ശതകത്തോടുകൂടി മാത്രമാണ്. എന്നാൽ തമിഴകത്തുള്ള തദ്ദേശവാസികളുടെ സമൂഹത്തിന്മേലോ അവരുടെ സാമൂഹ്യ ആചാരങ്ങളുടെമേലോ കാര്യമായ സ്വാധീനം ചെലുത്തുവാൻ ആര്യന്മാർക്കു 8-ാം നൂറ്റാണ്ടുവരെയെങ്കിലും കഴിഞ്ഞിരുന്നില്ല.[25]

ഈ പരിതഃസ്ഥിതിയിൽ യഹൂദരല്ലാത്തവരിൽനിന്ന് ക്രിസ്തുമതം സ്വീകരിച്ചവർ അധികവും ദ്രാവിഡർ ആയിരുന്നു എന്നു അനുമാനിക്കാം. നേരത്തെ വിവരിച്ചതുപോലെ മതപരമായി അവർ വിവിധ വിഭാഗങ്ങളിൽപെട്ടവരായിരുന്നു. നാട്ടുകാരായ ക്രൈസ്തവരും ക്രിസ്തുവിൽ വിശ്വസിച്ച യഹൂദരും ഒരുമിച്ചുകൂടുന്ന അവസരങ്ങളിൽ സ്വാഭാവികമായും അറമായ ഭാഷയും ചെന്തമിഴും ആവശ്യമനുസരിച്ച് മാറിമാറി ഉപയോഗിച്ചിരിക്കണം. അറമായയിലോ എബ്രായഭാഷയിലോ മാത്രമുള്ള വേദപുസ്തകഭാഗങ്ങൾ ആ ഭാഷകളിൽത്തന്നെ വായിക്കുന്നതിനേ സാധിക്കയുള്ളല്ലൊ. തമിഴിൽ അതിന്റെ വ്യാഖ്യാനം നൽകുന്നതിനും സാധ്യമായിരുന്നു. ക്രിസ്തുവിനെ രക്ഷകനായി അംഗീകരിച്ച് പുതിയ മാർഗ്ഗം സ്വീകരിച്ചവർ സ്വാഭാവികമായും ഈ പുതിയ മതവിശ്വാസത്തിനെതിരായിട്ടുള്ളതെല്ലാം ഉപേക്ഷിക്കുകയും സാമൂഹികവും സാംസ്കാരികവുമായ മറ്റെല്ലാക്കാര്യങ്ങളിലും പഴയരീതിയിൽത്തന്നെ തുടരുകയും ചെയ്തിരിക്കണം.

## c. ആദ്യത്തെ മൂന്നു നൂറ്റാണ്ടുകൾ

ശ്ലീഹന്മാരുടെ കാലശേഷം ആദ്യത്തെ രണ്ടുമൂന്നു നൂറ്റാണ്ടുകളിൽ ക്രിസ്ത്യാനികൾ ആചരിച്ചിരുന്ന ആരാധനാനുഷ്ഠാനത്തിന്റെ രൂപം എന്തായിരുന്നു?

ശ്ലീഹന്മാരുടെ കാലത്തെ ആരാധനാരീതിയെ സംബന്ധിച്ച് വെളിച്ചം വീശുന്ന ചിലഭാഗങ്ങൾ പുതിയനിയമ പുസ്തകത്തിലുണ്ട് (മത്തായി 26:26-29; മർക്കോസ് 14:22-25; ലൂക്കാ 22:15-20; 1കൊറി 10:6; 11:23-26; നടപടി 2: 42,46, 47; 20: 7, 11:27, 35). എന്നാൽ അപ്പസ്തോലിക സഭയിൽ കുർബാനയിലെ കർമ്മങ്ങളുടെയും മൊഴികളുടെയും അർത്ഥം എന്തായിരുന്നു എന്നു നമുക്കു ഗ്രഹിക്കുവാൻ കഴിയുന്നത് ലിഖിത സാക്ഷ്യങ്ങളേക്കാൾ തലമുറകൾതോറും കൈമാറിവന്നിട്ടുള്ള സഭാപാരമ്പര്യത്തിൽ നിന്നാണ്. ഗ്രിഗറി ഡിക്സിനെ ഉദ്ധരിച്ചാൽ:

ഓരോ പ്രാദേശിക സഭയ്ക്കും കുർബാനയുടെ കർമ്മക്രമം — അനുഷ്ഠാനരീതി — സുവിശേഷസന്ദേശം പ്രസംഗിക്കപ്പെട്ടതോടൊപ്പം ആരംഭദശയിൽത്തന്നെ ലഭി

> ച്ചിരുന്നു. ഈ വസ്തുത വളരെ പ്രധാനപ്പെട്ട ഒന്നാണ്. അതിന്റെ അർത്ഥം സഭയുടെ കൂട്ടായ്മാജീവിതത്തിന്റെ മർമ്മസ്ഥാനം, ഹൃദയം, ആരാധനക്രമമാണെന്നുള്ള സജീവ പാരമ്പര്യം ഓരോ ശ്ലൈഹികസഭയുടെയും ഉൽപ്പത്തിസ്ഥാനംവരെ പിറകോട്ടു പോകുന്നു എന്നത്രെ. തൽഫലമായി ഓരോ സഭയുടെയും കുർബാനയെ സംബന്ധിച്ചുള്ള ദൈവശാസ്ത്രപരമായ പാരമ്പര്യം അതിനപ്പുറത്തേക്കു പിറകോട്ടു പോകുക സാധ്യമല്ല. ഈ പാരമ്പര്യമാകട്ടെ പ്രധാനമായും ദൈവാനുഭവത്തിന്റെയും ആദ്ധ്യാത്മിക വിചിന്തനത്തിന്റെയും ഫലമായി രൂപം കൊണ്ടിട്ടുള്ളതാണ്.[26]

ആരംഭകാലസഭ ആരാധനക്രമം എങ്ങനെയാണ് അനുഷ്ഠിച്ചിരുന്നത് എന്നു ഗ്രഹിക്കുവാൻ ആദ്യത്തെ മൂന്നു നൂറ്റാണ്ടുകളിൽ എഴുതപ്പെട്ട ഏതാനും രേഖകൾ നമുക്കു ലഭിച്ചിട്ടുണ്ട്.

1) പന്ത്രണ്ടു ശ്ലീഹന്മാരുടെ പ്രബോധനങ്ങൾ (The Teaching of the Twelve Apostles). ഇതു ഡിഡാക്കെ (Didache) എന്ന പേരിലാണ് സാധാരണ അറിയപ്പെടുക. ഒന്നാം നൂറ്റാണ്ടിന്റെ അവസാനഘട്ടത്തിലോ രണ്ടാം നൂറ്റാണ്ടിന്റെ ആരംഭത്തിലോ മിക്കവാറും ഹിബ്രുഭാഷയിൽ ഇതു എഴുതപ്പെട്ടു.[27]

2) രക്തസാക്ഷിയായ ജസ്റ്റിൻ രചിച്ച (First Apology) 'ഒന്നാമത്തെ അപ്പോളജി'. ഇതു ഏ. ഡി. 150-ഓടുകൂടി എഴുതപ്പെട്ടു. ജസ്റ്റിൻ സമരിയായിൽ ജനിച്ച ഒരു യഹൂദനായിരുന്നു. ഏ.ഡി. 130-ൽ അദ്ദേഹം ക്രിസ്തുമതം സ്വീകരിച്ചു. പിന്നീട് അദ്ദേഹം റോമിലേക്ക് പോകുകയും 150-ഓടുകൂടി 'ഒന്നാം അപ്പോളജി' എഴുതുകയും ചെയ്തു.[28]

3) അപ്പോസ്തോലിക പാരമ്പര്യങ്ങൾ (The Apostolic Traditions). റോമായിലെ വി. ഹിപ്പോളിറ്റസ് ഏ. ഡി. 215 നോടടുത്ത് രചിച്ചതാണ് ഈ ഗ്രന്ഥം. അദ്ദേഹത്തിന്റെ കാലത്തു റോമായിലെ പതിവ് എന്തായിരുന്നു എന്ന് ഈ ഗ്രന്ഥത്തിൽനിന്നും ഗ്രഹിക്കാം. റോമൻ കാനന്റെ (കുർബാനയുടെ കൂദാശഭാഗം) ഏറ്റം പുരാതനമായ പ്രതി ഇതിൽനിന്നാണു നമുക്കു ലഭിക്കുക.[29]

4) മാർ അദ്ദായി, മാർ മാറി എന്നീ ശ്ലീഹന്മാരുടെ കുർബാന ക്രമം (കൂദാശ). എദേസായിലാണ് ഇതിന്റെ ഉത്ഭവം. സുറിയാനി അഥവാ അറമായ ഭാഷയിൽ എഴുതപ്പെട്ടു. അതിന്റെ ആദിമരൂപം രണ്ടാം നൂറ്റാണ്ടിൽ എഴുതപ്പെട്ടതാണെന്നു പൊതുവെ കരുതപ്പെടുന്നു.[30]

ഈ പുരാതന രേഖകളിലെല്ലാം കുർബാനയിലെ കൗദാശിക പ്രാർത്ഥനയുടെ ഉള്ളടക്കം മിക്കവാറും ഒന്നുതന്നെയാണ് എന്നു നാം കാണുന്നു. അതുപോലെ അവയുടെ ഘടനയും രൂപരേഖയും ഏകദേശം



ഒരുപോലിരിക്കുന്നു. അവയിലെല്ലാം ഒരേ മാതൃകയാണ് ദൃശ്യമാകുന്നത്. അതു അപ്പോസ്തോലികപാരമ്പര്യംവരെ നമ്മെ നയിക്കുന്നു.

ആരാധനക്രമത്തിന്റെ നാലാം നൂറ്റാണ്ടുവരെയുള്ള രൂപത്തെപ്പറ്റി പരിശോധിച്ചശേഷം ഗ്രിഗരി ഡിക്സ് അഭിപ്രായപ്പെടുന്നു:

a) 300-കൊല്ലങ്ങൾക്കുശേഷവും എല്ലായിടത്തും, മൂന്നു നൂറ്റാണ്ടുകളിൽ സ്വതന്ത്രമായി കഴിഞ്ഞിരുന്ന വിദൂരദേശങ്ങളിലെ സഭകളിലും കുർബാന അർപ്പണത്തിന്റെ രൂപരേഖ- ആരാധനക്രമത്തിന്റെ അടിസ്ഥാന രൂപം- വിസ്മയകരമായ ഐകരൂപ്യം പ്രകടിപ്പിക്കുന്നു.

b) കുർബാനയുടെ കൗദാശിക പ്രാർത്ഥനയുടെ ഉള്ളടക്കവും ക്രമീകരണവും ഏറെക്കുറെ ഒന്നുതന്നെ. ചില പ്രത്യേക പദസഞ്ചയങ്ങളും ഒരുപോലെ ഉപയോഗിക്കപ്പെടുന്നു. ഈ വിഷയത്തെപ്പറ്റി തീർച്ചയായി പറയാവുന്ന ഏറ്റം പുരാതനമായ കാലഘട്ടംവരെ, രണ്ടാം നൂറ്റാണ്ടിന്റെ പൂർവാർദ്ധംവരെ, കുർബാനക്രമരൂപരേഖ, ആരാധനക്രമത്തിന്റെ അടിസ്ഥാനസ്വഭാവം എല്ലാ സ്ഥലങ്ങളിലും ഒന്നുതന്നെയായിരുന്നു. ആരാധനക്രമത്തിന്റെ ഈ രൂപരേഖ യഥാർത്ഥത്തിൽ ശ്ലൈഹിക പാരമ്പര്യമാണ് എന്നു കരുതുവാൻ മതിയായ ന്യായങ്ങളുണ്ട്. കുർബാനയുടെ കൗദാശിക പ്രാർത്ഥനയുടെ വ്യത്യസ്തങ്ങളായ പാരമ്പര്യങ്ങൾ എപ്പോഴും കാതലായ ഒരേ പ്രവൃത്തിയെ കേന്ദ്രീകരിച്ച് അതിനു ചുറ്റും നിൽക്കുന്നു. അവയെല്ലാം ആരംഭം മുതലേ ഒരേ മാതൃകാരൂപത്തിൽ അധിഷ്ഠിതമായിരിക്കുക സംഭവ്യമാണ്. അങ്ങനെതന്നെയായിരിക്കണം സംഭവിച്ചതും.[31]

## d. മാർത്തോമ്മാക്രിസ്ത്യാനികളും അന്യസഭകളുമായുള്ള സമ്പർക്കവും.

മാർതോമ്മാനസ്രാണികൾ മറ്റു രാജ്യങ്ങളിലെ ക്രൈസ്തവരിൽനിന്ന് ഒറ്റപ്പെട്ടല്ല കഴിഞ്ഞിരുന്നത്. ഏ. ഡി. 47-ൽ ഹിപ്പാലുസ് (Hippalus) നടത്തിയ കണ്ടുപിടുത്തം ചരിത്രപ്രധാനമായിരുന്നു. മൺസൂൺ കാറ്റിന് അനുസൃതമായി യാത്രചെയ്താൽ പടിഞ്ഞാറൻ കപ്പലുകൾക്ക് ചെങ്കടൽ കടന്ന് ഏതാനും ദിവസങ്ങൾക്കകം ഇൻഡ്യൻ തുറമുഖങ്ങളിൽ എത്തിച്ചേരാമെന്ന് ഹിപ്പാലുസ് കണ്ടുപിടിച്ചു.

ഈ പുതിയ അറിവ് വാണിജ്യരംഗത്തും, റോമായും മദ്ധ്യപൂർവദേശങ്ങളുമായുള്ള ഇൻഡ്യയുടെ സമ്പർക്കത്തിലും വിപ്ലവകരമായ മാറ്റം വരുത്തി. പടിഞ്ഞാറുനിന്നുള്ള കപ്പൽ യാത്രക്കാർക്ക് ഇപ്രകാരം മുസിരിസും, മറ്റ് ഇൻഡ്യൻ തുറമുഖപട്ടണങ്ങളും സന്ദർശിച്ച് കുരുമുളകും സുഗന്ധതൈലങ്ങളും ശേഖരിച്ചുകൊണ്ട് അതേവർഷം തന്നെ തിരിച്ചെത്താൻ

കഴിയുമെന്ന സ്ഥിതിയായി. പാലസ്തീനാ, സിറിയാ മുതലായ സ്ഥലങ്ങളിൽ നിന്നുള്ള പ്രമുഖ വ്യാപാരികളായിരുന്ന യഹൂദർ പതിവായി ഇൻഡ്യയിലെത്തി ഇവിടെ താമസമാക്കിയിരുന്ന യഹൂദരുമായി കച്ചവടത്തിൽ പങ്കുചേർന്നിരുന്നു എന്നു കരുതണം. ഈ വിദേശ യഹൂദരുടെ ഇടയിൽ ക്രിസ്റ്റീയവിശ്വാസം സ്വീകരിച്ചിരുന്നവരും ഉണ്ടായിരുന്നു എന്നു കരുതുക യുക്തിയുക്തമാണ്.

ഇൻഡ്യയിലേക്കുള്ള യാത്രയെപ്പറ്റി പ്ലീനി (എ. ഡി. 23-79) രേഖപ്പെടുത്തുന്നു:

> കപ്പൽയാത്ര ഇപ്പോൾ എല്ലാവർഷവും നടത്തുന്നു... വേനൽകാലമദ്ധ്യത്തിൽ യാത്ര ആരംഭിക്കും. ഏകദേശം മുപ്പതു ദിവസത്തിനകം അറേബ്യായിലെ ഒസേലിസിലെത്തും. അവിടെനിന്ന് ഹിപ്പാലൂസ് എന്ന കാറ്റിനൊത്തു യാത്ര ചെയ്ത് അവർ ഇന്ത്യയിലെ പ്രഥമ വാണിജ്യ കേന്ദ്രമായ മുസിരിസിൽ എത്തുന്നു.[32]

അങ്ങനെ ഇന്ത്യയിലെ ക്രിസ്ത്യാനികളും മദ്ധ്യപൂർവദേശത്തെ ക്രൈസ്തവവിശ്വാസികളും തമ്മിൽ സ്ഥിരമായി സമ്പർക്കം ഉണ്ടായിരുന്നു എന്നു നമുക്ക് അനുമാനിക്കാം. അവരുടെ ദൈവാരാധനയിലും ആ ബന്ധം സ്വാധീനം ചെലുത്തിയിരിക്കണം. ഇരു കൂട്ടരും മിശിഹായുടെ നാമത്തിൽ ഒരുമിച്ചു കൂടുകയും പ്രാർത്ഥിക്കുകയും ഒരുമിച്ച് "അപ്പം മുറിയ്ക്കൽ" ശുശ്രൂഷ നടത്തുകയും ചെയ്തിട്ടുണ്ടാകണം.

ഇന്ത്യയിലെ ക്രൈസ്തവർക്ക് എദേസായുമായുള്ള ബന്ധം പ്രത്യേകം ശ്രദ്ധേയമാണ്. ആദ്യ നൂറ്റാണ്ടുകൾ മുതല്ക്കേ എദേസാ ക്രിസ്തുമതത്തിൻെറ ഒരു ശക്തികേന്ദ്രവും ക്രിസ്തീയ പഠനത്തിൻെറ പ്രശസ്ത നഗരവും ആയിരുന്നു. തോമ്മായുടെ നടപടികൾ എന്ന പ്രസിദ്ധ ഗ്രന്ഥം എദേസായിലോ, ഉത്തര മെസൊപ്പൊട്ടേമിയായിലോ വച്ച്, മിക്കവാറും മൂന്നാം നൂറ്റാണ്ടിൻെറ ആരംഭത്തിൽ, എഴുതപ്പെട്ടു. തോമാശ്ലീഹായെക്കുറിച്ച് എദേസാക്കാരുടെ ഇടയിൽ പ്രചരിച്ചിരുന്ന ചരിത്രം അതിൽ വിവരിക്കുന്നു.

തോമാശ്ലീഹായുടെ തിരുശേഷിപ്പുകൾ മൈലാപ്പൂരിൽനിന്നു എദേസായിലേക്ക് മാറ്റി സ്ഥാപിക്കപ്പെട്ടത് മിക്കവാറും രണ്ടാം നൂറ്റാണ്ടിലോ മൂന്നാം നൂറ്റാണ്ടിൻെറ ആരംഭത്തിലൊ ആയിരുന്നു. രണ്ടു ദേശങ്ങളിലെയും ക്രൈസ്തവസമൂഹങ്ങൾ തമ്മിൽ നിലനിന്നിരുന്ന ഉറ്റബന്ധത്തെയാണ് ഇതു സൂചിപ്പിക്കുക. തോമ്മാശ്ലീഹായെ പ്രകീർത്തിച്ചുകൊണ്ട് മാർ അപ്രേം (306 - 373) രചിച്ച ഗാനങ്ങളിൽ തിരുശേഷിപ്പുകൾ ഇൻഡ്യയിൽനിന്ന് എദേസായിലേക്കു മാറ്റിയതിനെപ്പറ്റി പരാമർശിക്കുന്നുണ്ട്.[33]



ആരാധനക്രമത്തിൽ വന്നുകൊണ്ടിരുന്ന വികസനം ഇപ്രകാരമുള്ള പരസ്പരസമ്പർക്കത്തിൻെറ ഫലമായി ഇരുകൂട്ടരും കൈമാറിയിരുന്നു.

ശ്ലീഹന്മാരായ മാർ അദ്ദായിയുടെയും മാർ മാറിയുടെയും കുർബാന(കൂദാശ) യുടെ പ്രാചീനരൂപം, മേൽ പ്രസ്താവിച്ചിട്ടുള്ളതുപോലെ, മിക്കവാറും രണ്ടാംനൂറ്റാണ്ടിന്റെ അവസാനം എഴുതപ്പെട്ടു. എന്നാൽ ആ കുർബാനക്രമം രേഖപ്പെടുത്തുന്നതിനു വളരെക്കാലം മുമ്പു മുതല്ക്കേ, രണ്ടാം നൂറ്റാണ്ടിൻെറ ആരംഭം മുതലെങ്കിലും, അതിൽനിന്നു വലിയ വ്യത്യാസമില്ലാതെ ഉപയോഗത്തിലിരുന്നു എന്നു അനുമാനിക്കാം. അതു സുറിയാനിയിൽ അഥവാ അറമായ ഭാഷയിൽ എഴുതപ്പെട്ടു എന്നതും പ്രാധാന്യം അർഹിക്കുന്നു. ഈ കൂദാശയ്ക്ക് (അനാഫറ) യഹൂദർ ഭക്ഷണത്തോട് അനുബന്ധിച്ച് നടത്തിയിരുന്ന ബറാകോത്ത് പ്രാർത്ഥനാശുശ്രൂഷയുമായി വളരെ സാദൃശ്യമുണ്ട്.

പുരാതനമായ ഈ അനാഫറായെയും പൗരസ്ത്യസിറിയൻ (സിറോ – മെസൊപ്പൊട്ടേമിയൻ) ആരാധനക്രമത്തിൻെറ ഉത്ഭവത്തെയും കുറിച്ച് ദൽമെയ് (Dalmais) എന്ന ഗ്രന്ഥകാരൻ പ്രസ്താവിക്കുന്നത് വളരെ പ്രസക്തമാണ്.

"രണ്ടാം നൂറ്റാണ്ടിൻെറ അവസാനഘട്ടം മുതൽക്കെങ്കിലും നിസിബിസിലും എദേസായിലും (ഉർഹാ) ഈ ആരാധനക്രമം ഉപയോഗത്തിലിരുന്നു എന്നു വ്യക്തമാണ്. ആ പ്രദേശത്ത് സംസാരഭാഷയായിരുന്ന അറമായ, സുറിയാനി എന്ന പേരിൽ അറിയപ്പെട്ടിരുന്നു. ഈ ഭാഷയാണ് പില്ക്കാലത്ത്, ഏഷ്യാഭൂഖണ്ഡം മുഴുവനിലും ക്രൈസ്തവസമൂഹങ്ങളുടെ സാംസ്കാരികവും ആരാധനാപരവുമായ ഭാഷയായിത്തീർന്നത്. ശ്ലീഹന്മാരായ അദ്ദായി, മാറി എന്നിവരുടെ പേരിൽ അറിയപ്പെടുന്ന കുർബാനയിലെ അനാഫൊറ അതിൻെറ കാതലായ രൂപഭാവങ്ങളെ സംബന്ധിച്ചിടത്തോളം മൂന്നാം നൂറ്റാണ്ടുവരെ പഴക്കമുള്ളതാണ്. ഭോജനമേശയിൽ യഹൂദർ അർപ്പിച്ചിരുന്നു 'ബെറാകോത്ത്' സ്തോത്ര പ്രാർത്ഥനകളോട് അത് വളരെ സദൃശ്യമാണ്".[34]

ഈ അനാഫൊറ അതിൻെറ ആദിമരൂപം പ്രാപിച്ചതോടെ, രണ്ടാം നൂറ്റാണ്ടുമുതൽ ഇൻഡ്യയിലെ തോമ്മാക്രിസ്ത്യാനികളുടെ ഇടയിലും ഉപയോഗത്തിൽ വന്നു എന്ന് ന്യായമായി കരുതാം.

**ഇതര മതങ്ങളുടെ സ്വാധീനം**

തോമാശ്ലീഹാ സ്വന്തമായി തികച്ചും പുതിയ ഒരു ആരാധനക്രമത്തിനു രൂപം നല്കി ഇൻഡ്യയിൽ അവതരിപ്പിച്ചിരിക്കണമെന്നും അതു

തദ്ദേശവാസികളുടെ മതാചാരങ്ങളോട് അനുരൂപപ്പെടുത്തിയിരിക്കണമെന്നും ചിലർ വാദിക്കുന്നു. എന്നാൽ ആദ്യനൂറ്റാണ്ടുകളിലെ സ്ഥിതിവിശേഷങ്ങൾ പരിശോധിച്ചാൽ ഈ വാദം സ്വീകാര്യമല്ലെന്നു കാണാം. അക്കാലത്ത് ആര്യധർമ്മം (ഹിന്ദുമതം) ദക്ഷിണേന്ത്യയിൽ പൊതുജനങ്ങൾ ആചരിച്ചിരുന്ന മതം ആയിരുന്നില്ല. ദ്രാവിഡരുടെ ഇടയിൽ ബുദ്ധമതവും ജൈനമതവും കൂടുതൽ പ്രബലമായിരുന്നു. ഇവ രണ്ടിലും പെടാത്തവർ ദ്രാവിഡരുടെ പരമ്പരാഗതമായ മതം ആചരിച്ചിരുന്നു. ബുദ്ധമതവും ജൈനമതവും ബ്രാഹ്മിണിസത്തോടുള്ള പ്രതിഷേധത്തിന്റെ ഫലമായി രൂപം കൊണ്ടതാണെന്നും, അവ വേദങ്ങളുടെയും ആര്യമതത്തിന്റെ ഇതര ഗ്രന്ഥങ്ങളുടെയും ആധികാരികത അംഗീകരിച്ചിരുന്നില്ലെന്നും സ്മരിക്കണം.

തെക്കേ ഇൻഡ്യയിൽ മുന്നോടിയായി വന്നു താമസം ഉറപ്പിച്ചിരുന്ന ആര്യവംശജരെ സംബന്ധിച്ച് ആര്യധർമ്മഗ്രന്ഥങ്ങളുടെ കാര്യത്തിൽ അവർ സ്വീകരിച്ചിരുന്ന നയം പരിഗണിക്കേണ്ടതാണ്. വരമൊഴിയായി തലമുറകൾതോറും കൈമാറിയിരുന്ന വേദങ്ങളും മറ്റും പഠിക്കുവാൻ "ദ്വിജന്മാരായിരുന്ന" സവർണ്ണജാതിക്കാർക്കു മാത്രമേ അവകാശമുണ്ടായിരുന്നുള്ളൂ. മറ്റുള്ളവരുടെ അറിവിൽപ്പെടാതെ അവ രഹസ്യമായി കാത്തിരുന്നു. വേദം ആലപിക്കുന്നതു ശ്രവിക്കുന്ന ശൂദ്രന് കഠിനമായ ശിക്ഷയാണ് മനു വിധിച്ചിട്ടുള്ളത്. ഗൗതമധർമ്മസൂത്രങ്ങൾ അനുശാസിക്കുന്നത് വേദഗ്രന്ഥാലാപം ഒരു ശൂദ്രൻ കേൾക്കുന്നപക്ഷം അവന്റെ ചെവിയിൽ തിളച്ച ഈയം ഒഴിക്കണമെന്നായിരുന്നു.[35]

തോമ്മാശ്ലീഹായുടെ പ്രസംഗവിഷയം ഒന്നുമാത്രമായിരുന്നു, രക്ഷകനായ മിശിഹാ. മിശിഹായുടെ മരണത്തിനും പുനരുത്ഥാനത്തിനും സാക്ഷ്യം വഹിക്കുകയായിരുന്നു അദ്ദേഹത്തിന്റെ ദൗത്യം. അന്ത്യ അത്താഴത്തിൽ ഈശോ അരുളിച്ചെയ്ത വാക്കുകൾ അദ്ദേഹത്തിന് വിസ്മരിക്കാനാവില്ലായിരുന്നു. "ഞാനാണ് മാർഗ്ഗവും സത്യവും ജീവനും" (ജോൺ 14:6). പുതിയ വഴി, പുതിയ മാർഗ്ഗം അറിയിക്കുക മാത്രമായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം.

റോമായിലെ വിഗ്രഹാരാധക മതത്തോട് ആദിമ ക്രൈസ്തവരുടെ പ്രതികരണം എന്തായിരുന്നു എന്ന് യുങ്മാൻ (Jungmann) ഇങ്ങനെ വിവരിക്കുന്നു:

> ആദിമകാലങ്ങളിലെ ക്രൈസ്തവഗ്രന്ഥകാരന്മാർ...... അതിപ്രബലമായ പേഗനിസവുമായി ഏറ്റുമുട്ടേണ്ട പരിതഃസ്ഥിതിയിലായിരുന്നു. ആ പേഗൻമതത്തെ അവർ ഭയപ്പെട്ടിരുന്നു. അവർക്ക് സർവ്വശക്തിയും ഉപയോഗിച്ച് നഖശിഖാന്തം അതിനെ എതിർക്കേണ്ടിവന്നു. അതിനാൽ അവർ പേഗനിസത്തോടുണ്ടായിരുന്ന എതിർപ്പ് ശക്തമായ ഭാഷയിൽ പ്രകടിപ്പിച്ചു. പേഗൻമതവും ക്രിസ്തുമതവും തമ്മിലുണ്ടായിരുന്ന വൈരുദ്ധ്യം ചൂണ്ടിക്കാണിക്കുവാൻ ലഭിച്ച അവസരങ്ങളൊന്നും അവർ നഷ്ടപ്പെടുത്തിയില്ല. തന്നിമിത്തം ക്രിസ്തീയ ആരാധനയുടെ ആത്മീയസ്വഭാവത്തെ എല്ലാവിധത്തിലും വ്യക്തമാക്കുവാൻ അവർ ശ്രമിച്ചു. അതേ കാരണത്താൽ പുരോഹിതനെ സൂചിപ്പിച്ച് വിഗ്രഹാരാധകർ ഉപയോഗിച്ചിരുന്ന പദങ്ങൾ (ഹിയറേയൂസ്, സച്ചെർദോസ്) എന്നിവ വളരെക്കാലത്തേക്ക് ക്രൈസ്തവർ തങ്ങളുടെ വൈദികനെയും, ബിഷപ്പി(പ്രെസ്ബിറ്റർ)നെയും കുറിച്ച് ഉപയോഗിക്കാതിരുന്നു എന്നു നാം നേരത്തെ കണ്ടുവല്ലോ. ക്രിസ്ത്യാനികൾ അവലംബിച്ചിരുന്നത് പാടേ വ്യത്യസ്തമായ ഒന്നാണെന്ന് അങ്ങനെ അവർ വ്യക്തമാക്കുകയായിരുന്നു. അതുപോലെ വൈരുദ്ധ്യമുള്ള മറ്റുകാര്യങ്ങളും അവർ ശക്തമായി ഊന്നിപ്പറഞ്ഞിരുന്നു.[36]



പരിശുദ്ധ കുർബാനയെക്കുറിച്ചുള്ള ധാരണ സമഗ്രവും പരിപക്വവും ആയ നിലയിൽ എത്തുവാൻ കുറെ നാളുകൾ എടുത്തു. ഈ കാലയളവിൽ പേഗൻ ആശയങ്ങൾ കുർബാനക്രമത്തിൽ കടന്നു കൂടാതിരിക്കുവാൻ പഴയനിയമഗ്രന്ഥം എങ്ങനെ സഹായകമായി എന്ന് ഗ്രിഗറി ഡിക്സ് ചൂണ്ടിക്കാണിക്കുന്നുണ്ട്. അദ്ദേഹം പ്രസ്താവിക്കുന്നു:

> പുറജാതികളുടെ ഇടയിൽ നിന്നുള്ള മാനസാന്തരങ്ങൾ വഴി ഉത്ഭവിച്ച സഭകളിൽ പരിശുദ്ധ കുർബാനയെ സംബന്ധിക്കുന്ന ക്രൈസ്തവചിന്ത വികസിച്ച് പക്വതയിലെത്തുകയും അബദ്ധപഠനങ്ങളിൽനിന്ന് സ്വയം രക്ഷിക്കുവാൻ ആ സഭകൾ പ്രാപ്തമാകുകയും ചെയ്യുന്ന സമയംവരെ കുർബാനയെക്കുറിച്ചുള്ള ദൈവശാസ്ത്രത്തിൽ വിഗ്രഹാരാധനാപരമായ ധാരണകൾ കടന്നു കൂടാതിരിക്കുവാൻ പഴയനിയമഗ്രന്ഥം ഫലപ്രദമായ ഒരു രക്ഷാവലയമായി വർത്തിച്ചു.[37]

നാലാം നൂറ്റാണ്ടിൽ കോൺസ്റ്റന്റയിൻ ചക്രവർത്തി ക്രിസ്തുമതത്തിന് എതിരായുള്ള എല്ലാ നിരോധനങ്ങളും നീക്കി ക്രൈസ്തവർക്കു പൂർണ്ണമായ മതസ്വാതന്ത്ര്യം നല്കി. തൽഫലമായി വിഗ്രഹാരാധനാപരമായ പേഗൻമതത്തിന് ക്രമേണ ജനങ്ങളുടെ മേലുണ്ടായിരുന്ന സ്വാധീനം നഷ്ടപ്പെട്ടു. പേഗൻമതം ഒരു പഴയ കഥയായി കലാശിച്ചു. പേഗനിസം ക്രൈസ്തവവിശ്വാസത്തിന് ഒരു വെല്ലുവിളി എന്ന സ്ഥിതി നീങ്ങി. ഈ മാറിയ പരിതഃസ്ഥിതിയിൽ റോമായിലെ ക്രിസ്ത്യാനികൾക്ക് പഴയ പേഗൻമതാചാരങ്ങളുടെ നേർക്കുണ്ടായിരുന്ന മനോഭാവത്തിലും മാറ്റം ഭവിച്ചു. ഈ പരിവർത്തനത്തെക്കുറിച്ച് യുങ്മാൻ തന്റെ അഭിപ്രായം ഇപ്രകാരം രേഖപ്പെടുത്തുന്നു:

> പേഗൻ മതങ്ങളുമായി യാതൊരു വിധത്തിലും കലർപ്പു വരുത്താതെ എത്ര കർക്കശമായ ഒരു നിലപാടാണ് സഭ സ്വീകരിച്ചിരുന്നതെന്ന് നമുക്കറിയാം. ഇതിന്റെ

പരിണിതഫലമായിരുന്നു വീരോചിതമായ പോരാട്ടത്തിനുശേഷം രക്തസാക്ഷികൾ സ്വജീവൻ ബലി അർപ്പിച്ചത്. വിഗ്രഹത്തെയോ വിഗ്രഹാരാധകരുടെ പൂജ്യവസ്തുക്കളെയോ ആരാധിച്ചുകൊണ്ടുള്ള കർമ്മങ്ങൾ അനുഷ്ഠിക്കുവാൻ വിസമ്മതിച്ചതാണ് അവരിൽ അധികം പേരുടെയും രക്തസാക്ഷിത്വത്തിന് കാരണമായത്. നാം ഇപ്പോൾ ചർച്ച ചെയ്യുവാൻ പോകുന്ന മാറ്റങ്ങളും അനുരൂപണങ്ങളും മതപരമായ മണ്ഡലത്തിൽ നിന്നും സ്വീകരിച്ചവ തന്നെയാണ്. എന്നാൽ അവ സ്വീകരിച്ചത് പേഗൻമതത്തിന്റെ സ്വാധീനം നഷ്ടപ്പെടുകയും വിഗ്രഹാരാധനാപരമായ വിധത്തിൽ അവ വ്യാഖ്യാനിക്കപ്പെടാനുള്ള സാധ്യത നീങ്ങുകയും ചെയ്തിരുന്ന ഒരു കാലത്താണ്. അല്ലാത്തപക്ഷം ആരാധനയുടെ അപ്രധാനമായ ബാഹ്യക്രമീകരണം സംബന്ധിച്ച കാര്യങ്ങളിൽ മാത്രമായിരുന്നു. ചില പദപ്രയോഗങ്ങളുടെ കാര്യത്തിൽ അനുരൂപണം നടന്നിട്ടുണ്ടെങ്കിൽ അവ ക്രൈസ്തവ ചിന്തയ്ക്ക് അനുയോജ്യമായ വിധം വ്യാഖ്യാനിക്കപ്പെടാമെന്നതിനാലും ക്രൈസ്തവ ആശയങ്ങൾ പ്രകടിപ്പിക്കുന്നതിന് ഉപയുക്തമായ മാദ്ധ്യമങ്ങൾ ആയിരുന്നതിനാലുമാണ്.[38]

മിശിഹാ മനുഷ്യരാശിയുടെ ഏകരക്ഷകൻ ആണെന്ന് പഠിപ്പിക്കുന്ന ക്രിസ്തുമതത്തിന് ഈ അടിസ്ഥാനവിശ്വാസത്തിന്റെ കാര്യത്തിൽ മറ്റു മതങ്ങളുമായി ഒത്തുതീർപ്പിന് ഇടമില്ല. റോമായിലാണെങ്കിലും ഇൻഡ്യയിലാണെങ്കിലും ഈ വിഷയത്തെ സംബന്ധിച്ച് വ്യത്യസ്തമായ നിലപാട് സ്വീകരിക്കുക സാധ്യമല്ല. മേൽവിവരിച്ചവയിൽനിന്നെല്ലാം ഒരു കാര്യം വ്യക്തമാണ്, ഇൻഡ്യയിലെ ആദിമ ക്രൈസ്തവരെ സംബന്ധിച്ചിടത്തോളം തങ്ങളുടെ പുതിയ വിശ്വാസത്തിന്റെ ഭദ്രതയ്ക്കോ തനിമയ്ക്കോ വിഘാതമായ ഏതെങ്കിലും മതാചാരങ്ങൾ ഹിന്ദുമതത്തിൽ നിന്നോ ഇതര മതങ്ങളിൽനിന്നോ അനുരൂപണത്തിന്റെയും അനുകരണത്തിന്റെയും പേരിൽ സ്വീകരിച്ചിരിക്കയില്ല.

## e. നാലാം ശതകവും പില്ക്കാലങ്ങളും

നാം മുകളിൽ ദർശിച്ചതുപോലെ നിയതരൂപം പ്രാപിച്ച കുർബാനയുടെ കൗദാശിക പ്രാർത്ഥനകൾ ചിലതെങ്കിലും രണ്ടും മൂന്നും നൂറ്റാണ്ടുകളിൽ നിലവിലിരുന്നു. എന്നാൽ അവ മിക്കവാറും മാതൃകാപ്രാർത്ഥനകൾ എന്ന നിലയിൽ കരുതേണ്ടിയിരിക്കുന്നു. കർമ്മത്തിന് ആദ്ധ്യക്ഷ്യം വഹിച്ചിരുന്ന മെത്രാന്, കാർമ്മികന്, പരമ്പരാഗതമായി ലഭിച്ചിരുന്ന രൂപരേഖയുടെ പരിധിക്കുള്ളിൽ നിശ്ചിതമല്ലാത്ത പ്രാർത്ഥനകൾ സ്വയമേ കൂട്ടിച്ചേർത്തുകൊണ്ട് കുർബാന (യുക്കരിസ്റ്റ് – കൃതജ്ഞത) അർപ്പിക്കുവാൻ സ്വാതന്ത്ര്യമുണ്ടായിരുന്നു. റോമായിലെ വിശുദ്ധ ഹിപ്പോളിറ്റസ് മൂന്നാം നൂറ്റാണ്ടിന്റെ ആരംഭഘട്ടത്തിൽ ഇപ്രകാരം പ്രസ്താവിക്കുന്നു:

> നേരത്തെ സൂചിപ്പിച്ച പ്രകാരം മെത്രാൻ "കൃതജ്ഞത' (കുർബാന) നടത്തട്ടെ. നാം ഉപയോഗിച്ച അതേ വാക്കുകൾ തന്നെ വേണമെന്ന് ഒരു നിർബന്ധവുമില്ല. ദൈവത്തിന് അർപ്പിക്കുന്ന 'കൃതജ്ഞതയിൽ' ഓർമ്മയിൽനിന്ന് അതേ വാക്കുകൾ തന്നെ ആവർത്തിക്കുവാൻ പരിശ്രമിക്കാതെ ഓരോരുത്തരും തന്റെ കഴിവനുസരിച്ച് പ്രാർത്ഥിക്കട്ടെ. ഒരാൾക്ക് കുറെ ദീർഘമായി പ്രാർത്ഥിക്കുന്നതിനു സാധിക്കുമെങ്കിൽ അതു നല്ലതുതന്നെ. എന്നാൽ, വേറൊരാൾ ദൈർഘ്യം കുറഞ്ഞതും കൂടുതൽ ലളിതവുമായ പ്രാർത്ഥനയാണ് അർപ്പിക്കുന്നതെങ്കിൽ അയാളെ തടയേണ്ടതില്ല. ആ പ്രാർത്ഥന ശരിയായിട്ടുള്ളതും വിശ്വാസത്തിനു ചേർന്നതും ആയിരിക്കണമെന്നു മാത്രം.[39]



നാലാം നൂറ്റാണ്ടിനുമുമ്പ് വികസിച്ച് പൂർണ്ണരൂപം പ്രാപിച്ച ആരാധനക്രമം ഇല്ലായിരുന്നു. ആരാധനക്രമം വളർന്ന് നിയതരൂപം പ്രാപിച്ചതിനെപ്പറ്റി ഗ്രിഗറി ഡിക്സ് എഴുതുന്നു:

> ആരാധനക്രമത്തിനുള്ള ടെക്സ്റ്റുകൾ (പ്രാർത്ഥനകൾ) നാലാം നൂറ്റാണ്ടിൽ കൂടുതൽ നിശ്ചിതരൂപത്തിൽ ആയിക്കൊണ്ടിരുന്നു. എങ്കിലും പ്രാർത്ഥനകൾ വിപുലീകരിച്ചു ചൊല്ലുന്നതിനു കാർമ്മികർക്ക് പരമ്പരാഗതമായി അംഗീകരിച്ചിരുന്ന സ്വാതന്ത്ര്യം നിമിത്തം എ.ഡി. 350 കഴിയുന്നതുവരെയെങ്കിലും, മിക്ക സ്ഥലങ്ങളിലും കുർബാനയുടെ പ്രാർത്ഥനകളുടെ കാര്യത്തിൽ ശരിയായ ഐകരൂപ്യം ഉണ്ടായിരുന്നില്ല.[40]

നാലാം ശതകത്തോടുകൂടി സഭയുടെ ആരാധനാരീതി ചരിത്രപ്രധാനമായ രീതികൾ അഥവാ പാരമ്പര്യങ്ങൾ ആയി രൂപം പ്രാപിച്ചു തുടങ്ങി. എന്നാൽ, അവ പൂർണ്ണവികാസം പ്രാപിച്ച ആരാധനക്രമങ്ങളാകുന്നതിന് അഞ്ചാറു നൂറ്റാണ്ടുകൾകൂടി വേണ്ടിവന്നു. പുരാതനവും വ്യത്യസ്തവുമായ ആരാധനക്രമപാരമ്പര്യങ്ങൾക്ക് രൂപം നല്കിയ കേന്ദ്രങ്ങൾ ജറുസലേം, അന്ത്യോക്യാ, അലക്സാൻഡ്രിയ, റോമാ, ബിസാൻസിയം, എദേസാ എന്നിവയായിരുന്നു. ഇവയിൽ അവസാനത്തേത് ഒഴികെ മറ്റുള്ളവ റോമാസാമ്രാജ്യത്തിലെ പ്രമുഖ പട്ടണങ്ങളായിരുന്നു. എദേസായാകട്ടെ റോമൻ, പേർഷ്യൻ സാമ്രാജ്യങ്ങളുടെ അതിർത്തിക്കു സമീപം വടക്കു കിഴക്കൻ സിറിയായിൽ സ്ഥിതി ചെയ്തിരുന്ന ഒരു നഗരമായിരുന്നു. ഈ സ്ഥലങ്ങളെല്ലാം ക്രിസ്തുമതത്തിന്റെ കേന്ദ്രങ്ങളായിത്തീർന്നു. അവ സഭാഭരണക്രമത്തിന്റെയും കേന്ദ്രങ്ങളായി മാറുകയും കാലക്രമത്തിൽ അവയ്ക്ക് പാത്രിയാർക്കൽ സ്ഥാനങ്ങൾ എന്ന അംഗീകാരവും അവകാശങ്ങളും ലഭിക്കുകയും ചെയ്തു.

ഈ പ്രമുഖ സഭകളെ സംബന്ധിച്ചിടത്തോളം ആരാധനക്രമത്തിന്റെ വളർച്ചയ്ക്കും വികാസത്തിനും സഹായകമായിരുന്ന പ്രത്യേക സാഹചര്യങ്ങളുണ്ടായിരുന്നു. പാത്രിയാർക്കൽ ആസ്ഥാനങ്ങൾ എന്ന നിലയിൽ അവയ്ക്ക് അത്രയ്ക്കും പ്രാധാന്യമില്ലാതിരുന്ന സഭകളുടെമേൽ വലിയ സ്വാധീനമുണ്ടായിരുന്നു. ക്രൈസ്തവപഠനകേന്ദ്രങ്ങൾ എന്ന നില

യിലും അവ വികസിക്കുകയും സ്വാധീനം ചെലുത്തുകയും ചെയ്തിരുന്നു. അവ വിശുദ്ധരായ സഭാപിതാക്കന്മാരുടെയും ഗ്രന്ഥകാരന്മാരുടെയും പ്രവർത്തനരംഗങ്ങളും ആയിരുന്നു. പരിശുദ്ധകുർബാനയെയും മറ്റു വിശ്വാസരഹസ്യങ്ങളെയും കുറിച്ച് ഈ പിതാക്കന്മാർ നല്കിയ ദൈവശാസ്ത്രപരമായ കാഴ്ചപ്പാടുകൾ ആരാധനക്രമത്തെ വളരെ സമ്പന്നമാക്കി. അങ്ങനെ, വിവിധ ആരാധനക്രമങ്ങൾ ക്രൈസ്തവ വിശ്വാസത്തിന്റെ വ്യത്യസ്തമായ ദർശനങ്ങളുടെ പ്രകാശനമായി പരിണമിച്ചു. ഈ കേന്ദ്രങ്ങളുടെ വൈവിദ്ധ്യമാർന്ന സാംസ്കാരികവും മതപരവുമായ പ്രത്യേകതകളും അതാതു സ്ഥലങ്ങളിൽ വികസിച്ച ആരാധനക്രമങ്ങളിൽ പ്രതിഫലിച്ചിരുന്നു. സാഹചര്യങ്ങൾ നിമിത്തം സ്വന്തമായ ആരാധനക്രമം വികസിപ്പിക്കാതിരുന്ന സഭകളാകട്ടെ തങ്ങളോട് ബന്ധപ്പെട്ട മറ്റു സഭകളിൽ രൂപം പ്രാപിച്ചുകൊണ്ടിരുന്ന ആരാധനാരീതികൾ സ്വീകരിച്ചു. ആരാധനക്രമത്തിന്റെ വികസനത്തിൽ അവ പരസ്പരം സ്വാധീനം ചെലുത്തുകയും ചെയ്തിരുന്നു. ഇങ്ങനെ, ഒരേ ആരാധനക്രമം പല സഭകളുടെയും പൊതുസ്വത്തും പൊതുപൈതൃകവും ആയിത്തീർന്നു.

സ്വന്തമായി ഒരു പ്രത്യേക ആരാധനക്രമം വികസിപ്പിക്കുന്നതിന് ആവശ്യകവും സഹായകവുമായ സാഹചര്യങ്ങൾ ഇൻഡ്യയിലെ സഭയിൽ നിലവിലില്ലായിരുന്നു. തോമാശ്ലീഹാ ഇൻഡ്യയിൽ സ്ഥാപിച്ച സഭ എദേസാ മെസൊപ്പൊട്ടേമിയാ, ഫാർസ് ( പേർഷ്യാ) എന്നീ സ്ഥലങ്ങളിലെ സഭകളുമായി ബന്ധത്തിലാണു കഴിഞ്ഞിരുന്നത്. ഈ നാലു സഭകളും തോമാശ്ലീഹായെ പിതാവായി കരുതുന്നു. കാരണം, ശ്ലീഹായോ അദ്ദേഹത്തിന്റെ ശിഷ്യന്മാരോ ആണ് ഈ സഭകൾക്ക് അടിസ്ഥാനമിട്ടത്. ഭാരതത്തെപ്പോലെ ഫാർസും തോമാശ്ലീഹായിൽനിന്ന് നേരിട്ടു സുവിശേഷസന്ദേശം സ്വീകരിച്ചു എന്ന് അവകാശപ്പെടുന്നു. എദേസായിൽ തോമ്മാശ്ലീഹായുടെ ശിഷ്യനായ അദ്ദായിയും മെസൊപ്പൊട്ടേമിയായിൽ അദ്ദായിയുടെ ശിഷ്യനായ മാറിയും സുവിശേഷം പ്രസംഗിച്ചു എന്നാണു പാരമ്പര്യം. ഈ സഭകൾക്കെല്ലാം ആരംഭമിട്ട ആദിമക്രൈസ്തവ സമൂഹങ്ങൾ യഹൂദവംശജരിൽനിന്ന് മാനസാന്തരപ്പെട്ടവരായിരുന്നു. അവർ പരസ്പരം അന്യന്മാരായിരുന്നില്ല. ഒരു വിശാല കുടുംബത്തിലെ അംഗങ്ങളായിരുന്നു. തോമാശ്ലീഹായുടെ പൈതൃകം സ്വീകരിച്ച ഒരു മഹാസഭയുടെ വിഭാഗങ്ങളെന്നപോലെ അവർ കഴിഞ്ഞിരുന്നു. ഇൻഡ്യയിലാകട്ടെ ഇതര സമുദായങ്ങളിൽനിന്നും മതാനുയായികളിൽനിന്നും ക്രിസ്തുമതം ആശ്ലേഷിച്ചവർ നിലവിലിരുന്ന ക്രൈസ്തവ ആരാധനാരീതികൾ ആ മതത്തിന്റെ പ്രത്യേകതയായി കരുതി അവയുമായി പൊരുത്തപ്പെട്ടു. ഈ പശ്ചാത്ത



ലത്തിൽ ഇൻഡ്യൻസഭ ഒരു പ്രത്യേക ആരാധനക്രമം വികസിപ്പിക്കുന്ന പ്രശ്നമേ ഉദിച്ചിരുന്നില്ല.

എദേസായിൽ ആരംഭിച്ച ആരാധനക്രമത്തിന് അതുല്യമായ സ്ഥാനവും പ്രാധാന്യവുമാണുള്ളത്. നേരത്തെ സൂചിപ്പിച്ചതുപോലെ, ആദ്യകാലങ്ങളിൽതന്നെ ക്രിസ്തുമതത്തിന്റെ ഒരു കേന്ദ്രമായിത്തീർന്ന എദേസാ യഹൂദമതത്തിന്റെയും സെമിറ്റിക് സംസ്കാരത്തിന്റെയും പ്രബലമായ ഒരു ആസ്ഥാനമായിരുന്നു. അറമായ ഭാഷയുടെ പ്രാദേശികരൂപങ്ങളാണ് അവിടുത്തെ ജനങ്ങൾ സംസാരിച്ചിരുന്നത്. ഗ്രീക്കുസംസ്കാരം അവരെ സ്വാധീനിച്ചിരുന്നില്ല. ആ പ്രദേശത്തെ ക്രൈസ്തവർ യഹൂദമതത്തിൽ നിന്നും മാനസാന്തരപ്പെട്ടവരായിരുന്നു. തൽഫലമായി അവിടെ ഉടലെടുത്ത ആദിമക്രൈസ്തവസഭയുടെ ആരാധനാജീവിതത്തിൽ സെമിറ്റിക് സവിശേഷതകളും ഉണ്ടായിരുന്നു. എദേസായിൽ രൂപംകൊണ്ട ആരാധനക്രമം ഈ സവിശേഷതകൾ കാത്തുസൂക്ഷിച്ചിട്ടുണ്ട്. എന്നാൽ മറ്റ് ആരാധനക്രമങ്ങളാകട്ടെ ഗ്രീക്കു–റോമൻ സംസ്കാരങ്ങളുടെ സ്വാധീനത്തിലാണ് വികസിച്ചത്. അതിനാൽ എദേസായിലെ ആരാധനക്രമം മിശിഹാ പ്രസംഗിച്ചതും ശ്ലീഹന്മാരും ആദിമ വിശ്വാസികളും ആചരിച്ചിരുന്നതുമായ ക്രിസ്തീയതയെ ഏറ്റം അധികം പ്രതിഫലിപ്പിക്കുന്നു. ഡൽമെയ്യെ (Dalmais) ഉദ്ധരിക്കട്ടെ:

> ഇത് ക്രൈസ്തവ ആരാധനക്രമങ്ങളിൽ ഏറ്റം പുരാതനമാണ്. അതായത്, യഹൂദപാരമ്പര്യത്തിൽ വേരൂന്നിനില്ക്കുന്നതും ആ പാരമ്പര്യത്തിൽ നിന്ന് ഉത്ഭവിച്ച സവിശേഷതകൾ ഏറ്റം അധികമായി നിലനിർത്തിയിട്ടുള്ളതും ഇതത്രെ.[41]

എദേസൻ ആരാധനക്രമത്തിന്റെ പ്രാധാന്യത്തെപ്പറ്റി ഗ്രിഗറി ഡിക്സ് ഇപ്രകാരം വിശദീകരിക്കുന്നു:

> ഇത് (ആരാധനക്രമം) എന്തായാലും പ്രത്യേകം ശ്രദ്ധാർഹവും അതുല്യമായ പ്രാധാന്യം ഉള്ളതുമാണ്. കാരണം, അടിസ്ഥാനപരമായി ഇന്നും ഇത് സെമിറ്റിക് (യഹൂദ) സ്വഭാവമുള്ള ഒരാരാധനക്രമമാണ്. ഈ ഗണത്തിൽ ഇപ്പോൾ നിലവിലുള്ള ഒരേ ഒരു ആരാധനക്രമം. സിറിയായുടെ വടക്കും പടിഞ്ഞാറുമുള്ള ഗ്രീക്കുകാരുടെ ഇടയിൽ വി. പൗലോസ് നടത്തിയ മിഷൻ പ്രവർത്തനങ്ങളുടെ ഫലമായി വളർന്ന ഗ്രീക്കുസഭയുടെ കുർബാന പ്രാർത്ഥനകളിൽനിന്ന് വ്യത്യസ്തമായ ഒരു ചിന്താധാരയിലാണ് എദേസൻ ലിറ്റർജിക്കു രൂപം നല്കിയിരിക്കുന്നത്.[42]

എദേസൻ ആരാധനക്രമം പൂർണ്ണവികസനം പ്രാപിച്ചത് ബാബിലോൺ പാത്രിയർക്കീസുമാരുടെ കീഴിൽ മെസൊപ്പൊട്ടേമിയൻ (ഇറാക്ക്),

പേർഷ്യൻ (ഇറാൻ) സഭകളിലാണ്. ഈ ആരാധനക്രമം എദേസൻ, മെസൊപ്പൊട്ടേമിയൻ, കൽദായാ, പേർഷ്യൻ, പൗരസ്ത്യസിറിയൻ എന്നിങ്ങനെ വിവിധ പേരുകളിൽ അറിയപ്പെട്ടു.

ഈ ആരാധനക്രമത്തിന്റെ വികാസത്തെയും പ്രാധാന്യത്തെയും പറ്റി ഫാദർ. പ്ലാസിസ് ഇങ്ങനെ എഴുതുന്നു:

> പൗരസ്ത്യ സുറിയാനി ആരാധനക്രമം റോമൻ സാമ്രാജ്യത്തിന്റെ അതിർത്തിക്കു വെളിയിൽ രൂപംകൊണ്ടതിനാൽ അതിന് ക്രൈസ്തവമതവിജ്ഞാനീയത്തെ സംബന്ധിച്ചിടത്തോളം വളരെയധികം പ്രാധാന്യമുണ്ട്. ഈ ആരാധനക്രമത്തിന്റെ വളർച്ചയിൽ പുരാതന സെലൂഷ്യാസ്റ്റെസിഫോൺ സഭയിലെ നിരവധി പാത്രിയർക്കീസുമാരും സൂനഹദോസുകളും, ദൈവശാസ്ത്രജ്ഞന്മാരും, സന്യാസികളും സംഭാവനകൾ നല്കിയിട്ടുണ്ട്. എദേസായിലെ ഡീക്കനായിരുന്ന മാർ അപ്രേം, അഫ്രാത്ത് (പേർഷ്യൻ സന്യാസശ്രേഷ്ഠൻ) ഇവരുടെ ചൈതന്യം ഈ ആരാധനക്രമത്തിൽ ഉടനീളം നിഴലിക്കുന്നുണ്ട്. യാമപ്രാർത്ഥനകളിലും ഇതര കർമ്മങ്ങളിലും കാണുന്ന പദ്യരൂപത്തിലുള്ള പ്രാർത്ഥനകൾ അപ്രേമിന്റെ പാരമ്പര്യത്തെ ആധാരമാക്കിയുള്ളതാണ്.[43]

## ഉപസംഹാരം

മിശിഹാ പരിശുദ്ധ കുർബാന സ്ഥാപിച്ചത് യഹൂദാചാരപ്രകാരം 'ബറാകൊത്ത്' സ്തോത്രങ്ങളോടും കർമ്മങ്ങളോടും കൂടിയുള്ള ഒരു ഭോജനത്തിന്റെ പശ്ചാത്തലത്തിലാണ്. ശ്ലീഹന്മാരും ആദിമ ക്രൈസ്തവസമൂഹങ്ങളും മിശിഹായെ അനുകരിച്ച് കുർബാന പരികർമ്മം ചെയ്തിരുന്നു. അതായത്, മതാത്മകമായ ഭക്ഷണത്തോട് അനുബന്ധിച്ച് നടത്തിയിരുന്ന ഈ പ്രാർത്ഥനകളുടെ മാതൃകയിൽ. തോമ്മാശ്ലീഹായെ ഇൻഡ്യയിലേക്ക് ആനയിച്ചത് ഇവിടെ അധിവസിച്ചിരുന്ന യഹൂദസമൂഹങ്ങളാണ്. ആദ്യം ശ്ലീഹാ സുവിശേഷം പ്രസംഗിച്ചത് ഈ യഹൂദസഹോദരങ്ങളോടായിരുന്നു. അവരിൽ അനേകർ ഈശോ തങ്ങൾ പ്രതീക്ഷിച്ചിരിക്കുന്ന രക്ഷകൻ ആണെന്നു വിശ്വസിച്ച് ക്രിസ്ത്യാനികളായി. പലസ്തീനായിൽ എന്നപോലെ ഇൻഡ്യയിലെ യഹൂദരുടെയും സംസാരഭാഷ അറമായ ആയിരുന്നു. തന്നിമിത്തം, മാനസാന്തരപ്പെട്ട് ക്രിസ്തുമതം സ്വീകരിച്ച യഹൂദരോടുകൂടി ഇവിടെ അദ്ദേഹം ജറുസലേമിലെ ക്രമം അനുസരിച്ചും അതേ ഭാഷയിലും കുർബ്ബാന അനുഷ്ഠിച്ചു.

യഹൂദരിൽ നിന്ന് തെന്നിന്ത്യയിൽ മാനസാന്തരപ്പെട്ടവർ അധികപങ്കും ദ്രാവിഡവംശജരായിരുന്നു എന്നു കരുതണം. അവർ ആചരിച്ചിരുന്നത് പരമ്പരാഗതമായ ദ്രാവിഡമതവും, അക്കാലത്ത് ഇവിടെ പ്രബലമായിരുന്ന ബുദ്ധമതവും ജൈനമതവും ആയിരുന്നു. ആര്യന്മാർ അന്ന് തെക്കേ ഇൻഡ്യയിൽ വൻതോതിൽ കുടിയേറി പാർത്തിരുന്നില്ല. സ്ഥലത്തെ ജനസമൂഹങ്ങളുടെ ഇടയിൽ അവർക്ക് പൊതുവെ വലിയ സ്വാധീനവും ഉണ്ടായിരുന്നില്ല. ക്രിസ്തീയവിശ്വാസം സ്വീകരിച്ച യഹൂദരും യഹൂദേതരും ഒന്നിച്ചു ചേർന്നുള്ള സമൂഹത്തിൽ വിശുദ്ധ ശ്ലീഹാ അറമായ ഭാഷയും (ഹീബ്രു) ചെന്തമിഴും ഉപയോഗിച്ചിരിക്കണം. മനുഷ്യനായി അവതരിച്ച മിശിഹാ മാത്രമാണു മാനവജാതിയുടെ രക്ഷകനെന്നും ക്രിസ്തുമതം ഇതര മതങ്ങളിൽനിന്നും പാടേ വ്യത്യസ്തമാണെന്നും പ്രഘോഷിക്കവെ മറ്റു മതങ്ങളെ അനുകരിക്കുകയോ അവയുടെ ആചാരങ്ങൾ കടമെടുക്കുകയോ ചെയ്യുക അസംഗതമായിരുന്നു. അതേസമയം, ക്രിസ്തുമതം സ്വീകരിച്ചിരുന്നവരുടെ സാംസ്കാരികവും സാമൂഹികവുമായ രീതികളെല്ലാം പുതിയ വിശ്വാസത്തിനു വിരുദ്ധമല്ലാത്തിടത്തോളം നിർബാധം പഴയപടി തുടർന്നു. ലഭ്യമായ എല്ലാ രേഖകളിൽനിന്നും വ്യക്തമാകുന്നത്, മൂന്ന് നൂറ്റാണ്ടുകൾ പിന്നിട്ടശേഷവും എല്ലാ സ്ഥലങ്ങളിലുമുള്ള സഭകൾ പരിശുദ്ധ കുർബാന പരികർമ്മം ചെയ്യുന്ന കാര്യത്തിൽ, കുർബാനയുടെ ഉള്ളടക്കവും അതിന്റെ പൊതുവിലുള്ള ഘടനയും ഒന്നുപോലെ കാത്തുസൂക്ഷിക്കുന്നു എന്നാണ്. ഇൻഡ്യയിലെ മാർതോമ്മാ നസ്രാണിസഭ ചരിത്രപരമായ അതിന്റെ പശ്ചാത്തലം നിമിത്തം പ്രത്യേക ആരാധനക്രമത്തിനു രൂപം കൊടുത്തില്ല. പിന്നെയോ, എദേസായിലും തോമ്മാശ്ലീഹായുമായി ബന്ധപ്പെട്ട മറ്റു രണ്ടു സഭകളിലുമായി വളർന്നു വികസിച്ചുകൊണ്ടിരുന്ന ആരാധനാപാരമ്പര്യം ആരംഭംമുതല്ക്കേ പൊതുസ്വത്തായി സ്വീകരിച്ചിരുന്നു. പുരാതനമായ ഈ ആരാധനക്രമത്തിന് ക്രൈസ്തവസഭയിൽ അതുല്യമായ സ്ഥാനവും പ്രാധാന്യവുമാണുള്ളത്.



---

## *References*

1. *Louis Bouyer, Eucharist, Notre Dame, University of Notre Dame, 1968, p. 15.*

2. *Dom Gregory Dix, The Shape of the Liturgy, Dacre Press, London, 1945, pp36 ff.*

3. *Ibid. p. 36.*

4. *Ibid. p. 50.*

5. *Cf. Joachim Jeremias, The Eucharistic Words of Jesus SCM Press, London, 1966, pp. 41 ff.; Gregory Dix, op. cit. Ch. IV, pp. 48 ff; L. Bouyer, op. cit. pp. 106 ff.*

6. *Gregory Dix, op. cit. p. 54.*

7. *L. Bouyer, op. cit. pp. 82-83; Carmine Di Sante, Jewish Prayer, The Origins of Christian Liturgy, Paulist Press, New York, 1985, pp. 145-148.*

8. *Cf. L. Bouyer, op. cit. p. 83.*

9. *Gregory Dix, op. cit. p. 52.*

10. *L. Bouyer, op. cit. p. 106.*

11. *Ibid. p. 106.*

12. *Ibid. p. 106.*

13. *G. Dix, op. cit. p.3.*

14. *Cf. S.S. Koder, Kerala and Her Jews, Ernakulam, 1965; Dr. Thomas Puthiakunnel in Souvenir, 400th Anniversary of the Cochin Synagogue, Ernakulam, pp. 91 ff..; also Mosseh Pereyra de Paiva, ibid. pp. 38 ff.*

15. *Quoted, George MORAES, The History of Christianity in India, vol. 1. Bombay, 1964, pp. 35-36.*

16. *Quoted by William LOGAN, Malabar, reprint, Trivandrum: 1981, p. 103.*

17. *MORAES, op. cit., pp. 44; 91-92; Kailash Chand JAIN, Malwa Through the Ages, Delhi, 1972, p. 225.*

18. *B.N. MUKHERJEE, Studies in the Aramaic Edicts of* Ashoka, *reprint New Delhi: 1984, p. 48.*



19. *Vimala BEGLEY (ed.), Rome and India. The Ancient Sea Trade. Delhi: 1991, pp. 3-7; p. 134ff.*

20. *Cf. Fr. BERNARD, Mar Thoma Kristhianikal, 2nd ed. Kottayam, 1992, Bk 1, p. 99; MORAES, op. cit., p. 33.*

21. *Quoted in Placid J. PODIPARA, CMI, Essays on the Pre-seventeenth Century Church of the Thomas Christians, Changanacherry: Sandesanilayam Publications, 1977, pp. 53-54*

22. *PLACID, CMI, The Thomas Christians and Their Syriac Treasures, Alleppey: Prakasham Publications, 1974, p. 80.*

23. *Quoted in Fr. Placid J. PODIPARA, Reflections on Liturgy, Kottayam: Oriental Institute for Religious Studies, 1983, p. 70.*

24. *See Mar Abraham MATTAM, Inculturation of the Liturgy, Kottayam: OIRSI, 1991, pp. 80-81.*

25. *Ibid., pp. 82-84.*

26. *Op. cit., p. 6; BOUYER op. cit., pp. 115-19.*

27. *R. C.D. JASPER and J. CUMING, Prayers of the Eucharist, Early and Reformed, pp. 20-24; Gregory Dix, op. cit., pp. 90-93. On this prayer Bouyer says: 'The discovery of Hebrew original of a eucharistic prayer from the Didache emphasizes one final fact that leaves no longer any room for doubting the genesis of the Christian eucharistic prayer from Jewish prayers. We have a series of particularly valuable texts which form connecting link between the Jewish and Christian liturgies. "Op. cit., p. 27.*

28. *JASPER and CUMING, op. cit., pp. 25-30; Josef A. JUNGMANN, The Early Liturgy, London: DLT, 1959 , pp. 44-45.*

29. *JUNGMANN, op. cit., p. 52ff; JASPER, op. cit, pp. 31-38ff.*

30. *JASPER and CUMING, op. cit ., pp. 39-44; DIX, op. cit., p. 186.*

31. *Op. cit, p. 5.*

32. *Quoted in LOGAN, op. cit., p. 289.*

33. *MORAES, op. cit., pp. 42-43.*

34. *I.H. Dalmais, in the Church at Prayer, ed. by A.G. MARTIMORT, Collegeville: The Liturgical Press, 1987.*
35. *Law of Manu, Chap. XII, nos. 3, 4, 5 in Sacred Books of the East, edit. Max Muller, Delhi, reprint 1969, vol. II, p. 239; Vedanta Sutras, Commentary by Sankaracharya, ibid. vol. XXXIV, p. 228*
36. *Jungmann, op. cit. p. 45.*
37. *G. Dix, op. cit. p. 3.*
38. *Jungmann, op. cit. p. 134.*
39. *As quoted in Jasper and Cuming, op. cit. p. 36.*
40. *G. Dix, op. cit. p. 7; Cf. also A. Gelston, The Eucharistic Prayer of Addai and Mari, New York, Oxford University Press, 1992, p. 43.*
41. *H. Dalmais, op. cit., p. 29.*
42. *G. Dix, op. cit. p. 178.*
43. *Fr. Placid, Reflections on Liturgy, p. 51.*



## മാർത്തോമ്മാ വിദ്യാനികേതൻ പ്രസിദ്ധീകരണങ്ങൾ

1. ത്രിത്വവിശ്വാസം വിജാതീയമോ? (Rs.5)

   ഡോ. ജോസഫ് കല്ലറങ്ങാട്ട്

2. ആരാധനക്രമനവീകരണം സീറോമലബാർ സഭയിൽ (Rs.5)

   ഡോ. ജോസഫ് പെരുന്തോട്ടം

3. മാർപാപ്പാമാരും പൗരസ്ത്യസഭകളും (Rs.5)

   ഡോ. ജോസഫ് പെരുന്തോട്ടം

4. മാർത്തോമ്മാനസ്രാണിസഭ പ്രതിസന്ധികളിലൂടെ (Rs. 35)

   ഡോ. ജോസഫ് പെരുന്തോട്ടം

5. കിഴക്കിന്റെ വെളിച്ചം (Rs. 12)

   (ജോൺപോൾ രണ്ടാമൻ മാർപാപ്പായുടെ 'ഓറിയെന്താലെ ലൂമെൻ' എന്ന ശ്ലൈഹികലേഖനത്തിന്റെ പരിഭാഷ)

   പരിഭാഷ- സി. മാർട്ടിൻ മേരി SABS

6. പ്ലാസിഡച്ചൻ -കർമ്മധീരനായ സഭാചാര്യൻ (Rs. 30)

   [trans. from 'Placidachan'
   ed. Prof. Varghese
   Pathikulangara, cmi]

   എഡിറ്റർ കുര്യച്ചൻ പി. എ. പുതുക്കാട്ടിൽ

7. സത്യദർശനമാല, വാല്യം I (1994) (Rs. 25)

8. സത്യദർശനമാല, വാല്യം 2 (1995)

9. മാർത്തോമ്മാശ്ലീഹാ ഇന്ത്യയിൽ നടപ്പാക്കിയ ആരാധനക്രമവും അതിന്റെ വളർച്ചയും

   ബിഷപ്പ് ഏ. ഡി. മററം